## ഉള്ളടക്കം

# മുഖവുര

ചന്ദ്രഗുപ്തമൗര്യനെ ഭാരതത്തിന്റെ ചക്രവർത്തിസ്ഥാനം നേടിക്കൊടുത്ത കുശാഗ്രബുദ്ധിയായ ഒരു വൃദ്ധബ്രാഹ്മണ നെന്ന നിലയ്ക്കാണ് ചാണക്യനെ (ക്രിസ്തുവിന് മുൻപ് അഞ്ചാം ശതകം) ഇന്ന് പലരും അറിയുന്നത്. എന്നാൽ ചാണക്യൻ അതിലുപരി ഒരു മഹാപണ്ഡിതനും, ധിഷണാശാലിയും നീതിനിപുണനുമായ രാഷ്ട്രതന്ത്രജ്ഞ നായിരുന്നു.

**മനവേ വാചസ്പതയേ ശുക്രായ പരാശരായ സസുതായ**
**ചാണക്യായ ച വിദുഷേ നമോഽസ്തു നയശാസ്ത്രകർതൃഭ്യഃ**

എന്നുള്ള പഞ്ചതന്ത്രത്തിന്റെ തുടക്കത്തിലുള്ള വന്ദന ശ്ലോകത്തിൽ ചാണക്യനെ എടുത്തുപറഞ്ഞിട്ടുള്ളതിനാൽ പഞ്ചതന്ത്രം എഴുതപ്പെട്ട കാലത്തു തന്നെ മനു, വാചസ്പതി, ശുക്രാചാര്യർ എന്നിവരോടൊപ്പം സ്മരിക്കപ്പെടേണ്ട ഒരു മഹാനായ നയശാസ്ത്രരചയിതാവായി ചാണക്യൻ വളർന്നിരുന്നുവെന്നു ന്യായമായും കരുതാവുന്നതാണ്.

കൗടില്യൻ എന്ന പേരിലും അറിയപ്പെട്ടിരുന്ന ചാണക്യ ന്റെ ഇന്ന് ലഭ്യമായിട്ടുള്ള കൃതികൾ അർഥശാസ്ത്രം, ചാണക്യ നീതിശാസ്ത്രം എന്നിവയാണ്. അതിൽ അർഥശാസ്ത്രം സഹസ്രാബ്ദങ്ങൾ കഴിഞ്ഞിട്ടും കുറെ യൊക്കെ നഷ്ടപ്പെടാ തെയും, മാറ്റമില്ലാതെയും നമുക്ക് ലഭിച്ചിട്ടുണ്ട്. അത് ഗണപതി ശാസ്ത്രി തുടങ്ങിയ പണ്ഡിതന്മാർ പരിശോധിച്ച് സാക്ഷ്യപ്പെടുത്തിയിട്ടുമുണ്ട്.

എന്നാൽ ചാണക്യന്റെ നീതിശാസ്ത്രത്തിന് ഇന്ന് ലഭ്യമായ പാഠഭേദങ്ങൾക്ക് കണക്കില്ല. ഒന്നു വേറൊന്നുമായി യാതൊരു ചേർച്ചയുമില്ലാതെയും, ശ്ലോകസംഖ്യ വളരെ യധികം വ്യത്യാസപ്പെട്ടിട്ടുമാണ് ഇവയിലെല്ലാം കാണുന്നത്. ലുഡ്‌വിക് സ്റ്റെൻബാക്ക് (Ludwik Sternbach) എന്ന പാശ്ചാത്യ പണ്ഡിതൻ ചാണക്യനീതി യുടെ ലഭ്യമായ പാഠഭേദങ്ങളെയെല്ലാം പഠിച്ച് അവയിൽ രാജനീതിയുമായി ബന്ധപ്പെട്ടതും, ചാണക്യൻ സ്വയം രചിച്ചതായിരിക്കാൻ സാദ്ധ്യതയുള്ളതുമായ ശ്ലോകങ്ങൾ മാത്രം തെരഞ്ഞെടുത്ത് സംശോധനം ചെയ്ത് അതിനെ അഡയാർ ലൈബ്രറി **ചാണക്യരാജനീതി** എന്ന പേരിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്.

ചാണക്യനീതിയുടെ മറ്റു പതിപ്പുകളിലെല്ലാം തന്നെ രാജനീതിയെക്കുറിച്ചുള്ള ശ്ലോകങ്ങൾക്കു പുറമെ സാമാന്യ നീതിശ്ലോകങ്ങളും ഉൾക്കൊള്ളിച്ചിട്ടുള്ളതു കൊണ്ടും, അത് സാധാരണക്കാർക്ക് കൂടുതൽ പ്രയോജന പ്പെട്ടുമെന്നു തോന്നിയതിനാലും ഈ ഗ്രന്ഥത്തിലും അത്തരം ശ്ലോകങ്ങളുൾക്കൊള്ളിച്ചിട്ടുണ്ട്. ഗൗഡീയഗ്രന്ഥമന്ദിരം (http://www.granthamandira.com) എന്ന വെബ്സൈറ്റിൽ നിന്നും ലഭിച്ച സംസ്കൃതപാഠത്തെയാണ് ഇതിൽ സ്വീകരിച്ചിട്ടുള്ളത്. അതിലെ നിരവധി ശ്ലോകങ്ങൾ ഒറ്റനോട്ടത്തിൽതന്നെ പ്രക്ഷിപ്തമാണെന്നു (പിന്നീട് കൂട്ടിച്ചേർത്തവയാണെന്ന്) തിരിച്ചറിയാവുന്നവയാണ്.

ഉദാഹരണത്തിന് അദ്ധ്യായം 9-8,11,13; അദ്ധ്യായം 10-14,17,18; അദ്ധ്യായം 11-4; അദ്ധ്യായം 12-5; അദ്ധ്യായം 15-8, 13,16; അദ്ധ്യായം 17-9,10 എന്നിവ ചാണക്യരചിതമല്ല എന്ന് സാധാരണക്കാർക്ക് പോലും

മനസ്സിക്കാവുന്നതാണ്. സ്ത്രീകളെയും ശൂദ്രന്മാരെയും പൊതുവെ നിന്ദിച്ചുകൊണ്ടുള്ളതുമായ ശ്ലോകങ്ങൾ നീതിനിപുണനും, ജിതേന്ദ്രിയനും, സമഗ്രമായ ഒരു ജീവിതവീക്ഷണമുണ്ടായിരുന്നവനുമായ ചാണക്യന്റെ മേൽ കെട്ടിവെയ്ക്കുന്നത് അനീതിയാകുമെന്നു തോന്നുന്നു. അതുപോലെ രാമൻ, കൃഷ്ണൻ തുടങ്ങിയ ദേവന്മാരെ സ്തുതിച്ചു കൊണ്ടുമുള്ള ശ്ലോകങ്ങളും പിന്നീട് കൂട്ടിച്ചേർത്ത തായിരിക്കാനാണ് കൂടുതല് സാദ്ധ്യത.

എന്നാലും മേൽ പറഞ്ഞ ഗൗഡീയഗ്രന്ഥമന്ദിരം പതിപ്പിലെ പാഠത്തെ തത്ക്കാലം അതുപോലെ ഇതിൽ നല്കുകയാണ് ചെയ്തിട്ടുള്ളത്. ഇനിയൊരിക്കൽ സാധിക്കു മെങ്കിൽ സംശോധനം ചെയ്ത ഒരു പതിപ്പ് ഇറക്കുവാൻ ശ്രമിക്കാമെന്നു വ്യാമോഹിക്കുന്നു.

**വിവർത്തകൻ**

# അദ്ധ്യായം 1

**പ്രണമ്യ ശിരസാ വിഷ്ണും ത്രൈലോക്യാധിപതിം പ്രഭും**
**നാനാശാസ്ത്രോദ്ധൃതം വക്ഷ്യേ രാജനീതിസമുച്ചയം 1**

ത്രിലോകങ്ങളുടെയും അധിപതിയും പ്രഭുവുമായ ഭഗവാൻ വിഷ്ണുവിനെ ശിരസാ പ്രണമിച്ചുകൊണ്ട് വിവിധ ശാസ്ത്രങ്ങളിൽ നിന്നും സഞ്ചയിച്ചിട്ടുള്ള രാജനീതിയെ ഞാൻ പറയാം.

**അധീത്യേദം യഥാ ശാസ്ത്രം നരോ ജാനാതി സത്തമഃ**
**ധർമ്മോപദേശവിഖ്യാതം കാര്യാകാര്യം ശുഭാശുഭം 2**

ഈ ശാസ്ത്രത്തെ വേണ്ടവണ്ണം മനസ്സിലാക്കിയ ബുദ്ധിമാനായ വ്യക്തി ധർമ്മശാസ്ത്രങ്ങളിൽ വർണ്ണിക്കപ്പെട്ടിട്ടുള്ള ശുഭവും അശുഭവുമായ വിധിനിഷേധങ്ങളെ അറിയുന്നു.

**തദഹം സമ്പ്രവക്ഷ്യാമി ലോകാനാം ഹിതകാമ്യയാ**
**യേന വിജ്ഞാതമാത്രേണ സർവ്വജ്ഞത്വം പ്രപദ്യതേ 3**

യാതൊന്നിനെ അറിഞ്ഞാൽ ഒരാൾ സർവ്വജ്ഞത്വം പ്രാപിക്കുന്നുവോ ആ അറിവിനെ എല്ലാവരുടെയും ഹിതത്തെ ആഗ്രഹിച്ചുകൊണ്ട് ഞാൻ പറയാം.

**മൂർഖശിഷ്യോപദേശേന ദുഷ്ടസ്ത്രീ ഭരണേന ച**
**ദുഖിതൈ: സംപ്രയോഗേണ പണ്ഡിതോപ്യവസീദതി 4**

ബുദ്ധിഹീനനായ ശിഷ്യനെ ഉപദേശിക്കുക, ദുഃസ്വഭാവി യായ സ്ത്രീയെ സംരക്ഷിക്കുക, ദുഃഖിതന്മാരുമായുള്ള അതി യായ സൗഹൃദം വെയ്ക്കുക ഇവ മൂലം വിദ്വാന്മാർ പോലും ദുഖിക്കുവാനിടയാകും.

**ദുഷ്ടാ ഭാര്യാ ശഠം മിത്രം ഭൃത്യശ്ചോത്തര ദായക:**
**സസർപ്പേ ച ഗൃഹേ വാസോ മൃത്യുരേവ ന സംശയ: 5**

ദു:സ്വഭാവിയുമായ ഭാര്യ, വഞ്ചകനായ സുഹൃത്ത്, അനുസരണയില്ലാത്ത പരിചാരകൻ, പാമ്പുകൾ വസിക്കുന്ന വീട് എന്നിവ മൃത്യു തന്നെയാണ് എന്നതിൽ സംശയമില്ല.

**ആപദർത്ഥേ ധനം രക്ഷേത് ദാരാൻ രക്ഷേത് ധനൈരപി**
**ആത്മാനം സതതം രക്ഷേത് ദാരൈരപി ധനൈരപി 6**

ആപത്ത് വരുമ്പോൾ ഉപയോഗിക്കുവാനായി ധനം സൂക്ഷിച്ചു വയ്ക്കുക. അതിലുമുപരിയായി ഭാര്യയെ സംരക്ഷിക്കുക. എന്നാൽ ഇതിലെല്ലാമുപരിയായി തന്നെ സ്വയം രക്ഷിക്കുക.

**ആപദർത്ഥേ ധനം രക്ഷേത് ശ്രീമതാം കുത ആപദഃ**
**കദാചിച്ചലതേ ലക്ഷ്മീഃ സംചിതോപി വിനശ്യതി 7**

ആപത്ത് വരുമ്പോൾ ഉപയോഗിക്കുവാനായി ധനം സൂക്ഷിച്ചു വയ്ക്കുക. ഐശ്വര്യവാന്മാർക്ക് ആപത്തു വരുന്നതെങ്ങനെ? ചിലപ്പോൾ ലക്ഷ്മിദേവി വിട്ടുപോകുകയാണെങ്കിൽ സഞ്ചയിച്ചുവെച്ച ധനമെല്ലാം നശിച്ചുപോകും.

**യസ്മിൻ ദേശേ ന സമ്മാനോ ന വൃത്തിർന ച ബാന്ധവാ:**
**ന ച വിദ്യാഗമ: കശ്ചിത് തം ദേശം പരിവർജ്ജയേല് 8**

ഏതൊരു നാട്ടിലാണോ തനിക്ക് ആദരവ്, തനിക്കുചിതമായ തൊഴിൽ, ബന്ധുക്കൾ, വിദ്യാർജനത്തിനുള്ള സൗകര്യം എന്നിവയില്ലാത്തത് അവിടം ഉപേക്ഷിക്കേണ്ടതാണ്.

**ധനികഃ ശ്രോത്രിയോ രാജാ നദീ വൈദ്യസ്തു പഞ്ചമഃ**
**പഞ്ച യത്ര ന വിദ്യന്തേ ന തത്ര ദിവസം വസേത് 9**

ധനികൻ, ശ്രോത്രിയൻ (വേദജ്ഞൻ), രാജാവ്, നദി, വൈദ്യൻ ഇവയഞ്ചുമില്ലാത്ത ദേശത്ത് ഒരു ദിവസം പോലും താമസിക്കരുത്.

**ലോകയാത്രാ ഭയം ലജ്ജാ ദാക്ഷിണ്യം ത്യാഗശീലതാ**
**പഞ്ച യത്ര ന വിദ്യന്തേ ന കുര്യാത് തത്ര സംസ്ഥിതിം 10**

ഉപജീവനത്തിന് തൊഴിൽ, ഭയം, ലജ്ജാ, ദയാ, ത്യാഗശീലം ഇവയഞ്ചുമില്ലാത്ത ദേശത്ത് താമസിക്കരുത്.

**ജാനീയാത് പ്രേഷണേ ഭൃത്യാൻ**
**ബാന്ധവാൻ വ്യസനാഗമേ**
**മിത്രം ചാപത്തികാലേഷു**
**ഭാര്യാം ച വിഭവക്ഷയേ 11**

കർത്തവ്യനിർവഹണത്തില് സേവകനെയും, ദുഃഖം വരുമ്പോൾ ബന്ധുക്കളെയും, ആപത്തു വരുമ്പോൾ

സുഹൃത്തിനെയും, സ്വത്തു നശിക്കുമ്പോൾ ഭാര്യയെയും തിരിച്ചറിയേണ്ടതാണ്.

**ആതുരേ വ്യസനേ പ്രാപ്തേ ദുർഭിക്ഷേ ശത്രുസങ്കടേ**
**രാജദ്വാരേ ശ്മശാനേ ച യസ്തിഷ്ഠതി സ ബാന്ധവ: 12**

രോഗം, ദുഃഖം എന്നിവ വരുമ്പോഴും, ക്ഷാമം നേരിടുമ്പോഴും, ശത്രുക്കളെതിർക്കുമ്പോഴും, രാജകൊട്ടാര ത്തിന്റെ വാതിൽക്കലും, ശ്മശാനത്തിലും കൂടെയുണ്ടാ വുന്നവനാണ് യഥാർത്ഥ ബന്ധു.

**യോ ധ്രുവാണി പരിത്യജ്യ അധ്രുവം പരിഷേവതേ**
**ധ്രുവാണി തസ്യ നശ്യന്തി അധ്രുവം നഷ്ടമേവ ഹി 13**

യാതൊരുവനാണോ സുനിശ്ചിതമായിട്ടുള്ളതിനെ പരിത്യജിച്ചിട്ട് അനിശ്ചിതമായതിനെ പിന്തുടരുന്നത്, ആ വ്യക്തിക്ക് നിശ്ചിതമായവ നഷ്ടപ്പെടുന്നു. അനിശ്ചിത മായവ എന്തായാലും നഷ്ടപ്പെട്ടതു തന്നെ.

**വരയേത് കുലജാം പ്രാജ്ഞോ വിരൂപാമപി കന്യകാം**
**രൂപശീലാം ന നീചസ്യ വിവാഹഃ സദൃശേ കുലേ 14**

വിവേകിയായ ഒരുവൻ വിരൂപയാണെങ്കിലും നല്ല കുലത്തിൽ പിറന്ന കന്യകയെ വിവാഹം ചെയ്യണം. സുന്ദരിയാണെങ്കിൽ പോലും നീചകുലത്തിൽ പിറന്നവളെ വിവാഹം ചെയ്യരുത്. തനിക്ക് തുല്യമായ കുലത്തിൽ നിന്നുള്ള വിവാഹമാണ് ഉചിതമായിട്ടുള്ളത്.

**നഖീനാം ച നദീനാം ച ശൃംഗിണാം ശാസ്ത്രപാണിനാം**
**വിശ്വാസോ നൈവ കർത്തവ്യ: സ്ത്രീഷു രാജകുലേഷു ച 15**

കൊമ്പുള്ളതോ,നഖങ്ങളുള്ളതോ ആയ മൃഗങ്ങളെയും, നദികളെയും, ആയുധധാരികളെയും, സ്ത്രീകളെയും, രാജകുലത്തിൽപ്പെട്ടവരേയും ഒരിക്കലും വിശ്വസിക്കരുത്.

**വിഷാദപ്യമൃതം ഗ്രാഹ്യം അമേധ്യാദപി കാഞ്ചനം**
**നീചാദപ്യുത്തമാ വിദ്യാ സ്ത്രീരത്നം ദുഷ്കുലാദപി 16**

അമൃതം വിഷത്തിനുള്ളില് നിന്നു പോലും എടുക്കാം. അമേദ്ധ്യത്തില് കിടക്കുന്നതായാലും സ്വർണ്ണത്തെയും സ്വീകരിക്കാം. അതുപോലെ, ഉത്തമമായ വിദ്യയെ നീചനില് നിന്നും, സ്ത്രീരത്നത്തെ നീചകുലത്തില് നിന്നും സ്വീകരിക്കേണ്ടതാണ്.

**ആഹാരോ ദ്വിഗുണഃ സ്ത്രീണാം ബുദ്ധിസ്താസാം ചതുർഗുണാ**
**സാഹസം ഷഡ്ഗുണം ചൈവ കാമശ്ചാഷ്ടഗുണഃ സ്മൃതഃ 17**

പുരുഷന്മാരെ അപേക്ഷിച്ച് സ്ത്രീകളുടെ ആഹാരം രണ്ടിരട്ടിയും, ബുദ്ധി നാലിരട്ടിയും, സാഹസം ആറിരട്ടിയും, കാമം എട്ടിരട്ടിയുമാണെന്നു പറയപ്പെടുന്നു.

# അദ്ധ്യായം 2

**അനൃതം സാഹസം മായാ**
**മൂർഖത്വം അതിലുബ്ധത**
**അശൌചത്വം നിർദ്ദയത്വം**
**സ്ത്രീണാം ദോഷാഃ സ്വഭാവജാഃ 1**

സത്യസന്ധതയില്ലായ്മ, സാഹസം, വഞ്ചന, ബുദ്ധിമോശം, അത്യാർത്തി, വൃത്തിയില്ലായ്മ, ദയയില്ലായ്മ ഇവയെല്ലാം തന്നെ സ്ത്രീയുടെ സ്വാഭാവിക ങ്ങളായ ദോഷങ്ങളാണ്.

**ഭോജ്യം ഭോജനശക്തിശ്ച രതിശക്തിർ വരാംഗനാ**
**വിഭവോ ദാനശക്തിശ്ച നാല്പസ്യ തപസഃ ഫലം 2**

ഭോഗവസ്തുക്കളും അവയെ അനുഭവിക്കുവാനുള്ള കെല്പും, സുന്ദരിയായ സ്ത്രീയും രതിശക്തിയും, സ്വത്തും അതു ദാനം ചെയ്യാനുള്ള മനസ്സും ഒരാൾക്ക് ലഭിക്കുന്നത് അനല്പമായ (അതിമഹത്തായ) തപസ്സിന്റെ ഫലമാ യിട്ടു മാത്രമാണ്.

**യസ്യ പുത്രോ വശീഭൂതോ ഭാര്യാ ഛന്ദാനുഗാമിനി**
**വിഭവേ യശ്ച സന്തുഷ്ടഃ തസ്യ സ്വർഗ്ഗ ഇഹൈവ ഹി 3**

ഒരാൾക്ക് അനുസരണയുള്ള പുത്രനും, തന്റെ ഇഷ്ട മനുസരിച്ച് പ്രവർത്തിക്കുന്ന ഭാര്യയും, തനിക്കുള്ള സ്വത്തിൽ അയാൾ സന്തുഷ്ടനുമാണെങ്കിൽ അയാൾക്ക് സ്വർഗ്ഗം ഈ ലോകത്തിൽ തന്നെയാണ്.

**തേ പുത്രാ യേ പിതുർഭക്താഃ**
**സ പിതാ യസ്തു പോഷകഃ**
**തന്മിത്രം യസ്യ വിശ്വാസഃ**
**സാ ഭാര്യാ യത്ര നിർവൃതിഃ 4**

പിതാവിനോട് ഭക്തിയുള്ളവരാണ് ശരിയായ പുത്രന്മാർ, മക്കളെ വേണ്ടവണ്ണം വളർത്തുന്നവനാണ് യഥാർത്ഥ പിതാവ്, യഥാർത്ഥ സുഹൃത്ത് വിശ്വസ്ത നായിരിക്കണം, തന്റെ ഭർത്താവിന് സംതൃപ്തിയും ശാന്തിയുമേകുന്നവളാണ് യഥാർത്ഥ ഭാര്യ.

**പരോക്ഷേ കാര്യഹന്താരം**
**പ്രത്യക്ഷേ പ്രിയവാദിനം**
**വർജ്ജയേത് താദൃശം മിത്രം**
**വിഷകുംഭം പയോമുഖം 5**

തന്റെ മുൻപില് മധുരമായി സംസാരിക്കുകയും അല്ലാത്തപ്പോൾ തനിക്കെതിരായി പ്രവർത്തിക്കുകയും ചെയ്യുന്ന സുഹൃത്തുക്കളെ ഒഴിവാക്കണം. അവർ മുകളിൽ മാത്രം പാലുള്ള വിഷകുംഭം പോലെയാണ്.

**ന വിശ്വസേത് കുമിത്രേ ച**
**മിത്രേ ചാപി ന വിശ്വസേത്**
**കദാചിത് കുപിതം മിത്രം**
**സർവ്വം ഗുഹ്യം പ്രകാശയേത് 6**

ദുഷ്ടനായ സുഹൃത്തിനെ വിശ്വസിക്കരുത്. സാമാന്യനായ മിത്രത്തെയും വിശ്വസിക്കരുത്. എന്തെന്നാൽ,

ചിലപ്പോൾ അയാൾ ദേഷ്യത്തിന്നടിമ പ്പെട്ട് എല്ലാ രഹസ്യങ്ങളും വെളിപ്പെടുത്തിയേക്കാം.

**മനസാ ചിന്തിതം കാര്യം**
**വാചാ നൈവ പ്രകാശയേൽ**
**മന്ത്രേണ രക്ഷയേത് ഗൂഢം**
**കാര്യേ ചാപി നിയോജയേൽ 7**

മനസ്സിൽ ചിന്തിച്ച ഭാവിപരിപാടികൾ വാക്കുകളിലൂടെ (എല്ലാവരോടും) വെളിപ്പെടുത്തരുത്. വളരെ വിശ്വസ്ത രും, ബുദ്ധിമാന്മാരുമായ സുഹൃത്തുക്കളുമായി രഹസ്യ മായി ചർച്ച ചെയ്ത ശേഷം അവ നടപ്പിൽ വരുത്തണം.

**കഷ്ടം ച ഖലു മൂർഖത്വം കഷ്ടം ച ഖലു യൌവ്വനം**
**കഷ്ടാത് കഷ്ടതരം ചൈവ പരഗേഹനിവാസനം 8**

വിഡ്ഢിത്തം ദുഃഖകരമാണ്. യൌവനവും ദുഃഖകരമാണ്. എന്നാൽ അന്യന്റെ വീട്ടിൽ താമസിക്കുന്നതാണ് ഏറ്റവും സങ്കടകരമായിട്ടുള്ളത്.

**ശൈലേ ശൈലേ ന മാണിക്യം**
**മൌക്തികം ന ഗജേഗജേ**
**സാധവോ ന ഹി സർവ്വത്ര**
**ചന്ദനം ന വനേ വനേ 9**

എല്ല പർവ്വതങ്ങളിലും മാണിക്യക്കല്ല് കാണപ്പെട്ടു ന്നില്ല. എല്ലാ ആനകളുടെയും മസ്തകങ്ങളിൽ മുത്തുകളും കാണപ്പെടുന്നില്ല. എല്ലായിടത്തും സജ്ജനങ്ങളും

കാണപ്പെടുന്നില്ല. എല്ലാ വനങ്ങളിലും ചന്ദനം കാണപ്പെടുന്നില്ല.

**പുത്രാശ്ച വിവിധൈഃ ശീലൈർ**
**നിയോജ്യാഃ സതതം ബുധൈഃ**
**നീതിജ്ഞാ ശീലസമ്പന്നാ**
**ഭവന്തി കുലപൂജിതാഃ 10**

ബുദ്ധിമാന്മാർ സ്വന്തം മക്കളെ വിവിധങ്ങളായ നല്ല ശീലങ്ങളോടെ വളർത്തണം. നല്ല ശീലങ്ങളുള്ളവരും നീതിശാസ്ത്രമറിയുന്നവരുമായ മക്കൾ പിന്നീട് കുടുംബ ത്തിനു തന്നെ സത്പേരു വരുത്തുന്നു.

**മാതാ ശത്രുഃ പിതാ വൈരീ**
**യാഭ്യാം ബാലാ ന പാഠിതാഃ**
**സഭാ മധ്യേ ന ശോഭന്തേ**
**ഹംസ മധ്യേ ബകോ യഥാ 11**

പുത്രന്മാരെ ചെറുപ്പത്തിൽ പഠിപ്പിക്കാത്ത മാതാവ് ശത്രുവും, പിതാവ് വൈരിയുമാകുന്നു. എന്തെന്നാൽ, ആ പുത്രന്മാർ വിദ്വാന്മാരിരിക്കുന്ന സദസ്സിൽ അരയന്നങ്ങളുടെ മധ്യത്തിൽപെട്ട താറാവിനെപ്പോലെ ശോഭിക്കുന്നില്ല.

**ലാളനേ ബഹവോ ദോഷാഃ**
**താഡനേ ബഹവോ ഗുണാഃ**
**തസ്മാത് പുത്രം ച ശിഷ്യം ച**
**താഡയേത് ന തു ലാളയേത് 12**

കുട്ടികളെ ലാളിക്കുന്നതിൽ വളരെയധികം ദോഷങ്ങളുണ്ട്. (അടിക്കുന്നതു കൊണ്ട്) ശിക്ഷിക്കു ന്നതു കൊണ്ട് ധാരാളം ഗുണങ്ങളുമുണ്ട്. അതുകൊണ്ട് പുത്രനെയും ശിഷ്യനെയും ശിക്ഷിക്കണം, ലാളിക്കരുത്.

**ശ്ലോകേന വാ തദർദ്ധേന തദർദ്ധാർദ്ധാക്ഷരേണ വാ**
**അവന്ധ്യം ദിവസം കുര്യാത് ദാനാധ്യയനകർമഭിഃ 13**

ഒരു ശ്ലോകമോ, അതിന്റെ പകുതിയോ, അതിന്റെയും പകുതിയോ, ഒരക്ഷരമെങ്കിലുമോ പഠിച്ചിട്ടും, ദാനം, അധ്യയനം അഥവാ മറ്റു സത്കർമങ്ങളിലൂടെയും ഓരോ ദിവസത്തെയും സഫലമാക്കിത്തീർക്കണം.

**കാന്താവിയോഗഃ സ്വജനാപമാനം**
**ഋണസ്യ ശേഷം കുനൃപസ്യ സേവാ**
**ദാരിദ്രഭാവോ വിമുഖം ച മിത്രം**
**വിനാഗ്നിനൈതേ പ്രദഹന്തി കായം 14**

ഭാര്യയുമായുള്ള വിരഹം, സ്വജനങ്ങളിൽ നിന്നുണ്ടാകുന്ന അപമാനം, ബാക്കി വന്ന കടം, ദുഷ്ടനായ രാജാവിനെ സേവിക്കേണ്ടി വരുക, ദാരിദ്ര്യം, സ്നേഹം കാണിക്കാത്ത സുഹൃത്ത് ഇവ യെല്ലാം തീയില്ലാതെ തന്നെ ശരീരത്തെ ദഹിപ്പി ക്കുന്നു.

**നദീതീരേ ച യേ വൃക്ഷാഃ**
**പരഗേഹേഷു കാമിനീ**
**മന്ത്രിഹീനാംശ്ച രാജാനഃ**
**ശീഘ്രം നശ്യന്ത്യസംശയഃ 15**

നദീതീരത്തു നിൽക്കുന്ന വൃക്ഷം, അന്യഗൃഹത്തിൽ വസിക്കുന്ന സ്ത്രീയും, മന്ത്രികളില്ലാത്ത രാജാവ് ഇവയെല്ലാം വേഗം തന്നെ നശിക്കുമെന്നതിൽ സംശയമില്ല.

**ബലം വിദ്യാ ച വിപ്രാണാം**
**രാജ്ഞാം സൈന്യം ബലം തഥാ**
**ബലം വിത്തം ച വൈശ്യാനാം**
**ശൂദ്രാണാം പാരിചര്യകം 16**

ബ്രാഹ്മണരുടെ ബലം അവരുടെ അറിവാണ്. രാജാക്കന്മാരുടേത് സൈന്യവും, വൈശ്യന്മാരുടേത് ധനവും, ശൂദ്രന്മാരുടേത് പരിചരണവുമാണ്.

**നിർദ്ധനം പുരുഷം വേശ്യാ**
**പ്രജാ ഭഗ്നം നൃപം ത്യജേൽ**
**ഖഗാ വീതഫലം വൃക്ഷം**
**ഭുക്ത്വാ ചാഭ്യാഗതാ ഗൃഹം 17**

ധനം നഷ്ടപ്പെട്ട പുരുഷനെ വേശ്യയും, പരാജിതനായ രാജാവിനെ ജനങ്ങളും, കായ്കളില്ലാത്ത വൃക്ഷത്തെ പക്ഷികളും, ആഹാരം കഴിച്ച ശേഷം ആതിഥേയന്റെ ഗൃഹത്തെ അതിഥിയും ഉപേക്ഷിക്കുന്നു.

**ഗൃഹീത്വാ ദക്ഷിണാം വിപ്രാസ്ത്യജന്തി യജമാനകം**
**പ്രാപ്തവിദ്യാ ഗുരും ശിഷ്യാ ദഗ്ധാരണ്യം മൃഗാസ്തഥാ 18**

അതുപോലെ ദക്ഷിണലഭിച്ച ശേഷം ബ്രാഹ്മണർ യജമാനനെയും, വിദ്യ അഭ്യസിച്ചുകഴിഞ്ഞശേഷം

ശിഷ്യന്മാർ ഗുരുവിനെയും, തീയിൽ നശിച്ച കാടിനെ മൃഗങ്ങളും ഉപേക്ഷിക്കുന്നു.

**ദുരാചാരി ദുരാദൃഷ്ടിർ**
**ദുരാവാസീ ച ദുർജ്ജനഃ**
**യൻമൈത്രീ ക്രിയതേ പുംഭിർ**
**നരഃ ശീഘ്രം വിനശ്യതി 19**

ദുരാചാരമുള്ളവൻ, ദുഷ്ടദൃഷ്ടിയുള്ളവൻ, ദുഷിച്ച സ്ഥലത്തു വസിക്കുന്നവൻ, ദുഃസ്വഭാവമുള്ളവൻ എന്നിവരോട് സൗഹൃദം പുലർത്തുന്നവൻ വേഗം തന്നെ നശിക്കും.

**സമാനേ ശോഭതേ പ്രീതിഃ**
**രാജ്ഞി സേവാ ച ശോഭതേ**
**വാണിജ്യം വ്യവഹാരേഷു**
**ദിവ്യാ സ്ത്രീ ശോഭതേ ഗൃഹേ 20**

സൗഹൃദം തുല്യർ തമ്മിലും, സേവനം രാജാവിങ്കലും, കച്ചവടമനസ്ഥിതി പൊതുരംഗത്തും, സുന്ദരിയും സുശീലയുമായ സ്ത്രീ സ്വഗൃഹത്തിലും ശോഭിക്കുന്നു.

# അദ്ധ്യായം 3

**കസ്യ ദോഷഃ കുലേ നാസ്തി**
**വ്യാധിനാ കോ ന പീഡിതഃ**
**വ്യസനം കേന ന പ്രാപ്തം**
**കസ്യ സൌഖ്യം നിരന്തരം 1**

ആരുടെ കുടുംബത്തിലാണ് കളങ്കമില്ലാത്തത്? വ്യാധി യാൽ പീഡിക്കപ്പെടാത്തത് ആരാണ്? ആർക്കാണ് ദുഃഖമില്ലാത്തത് ? ആർക്കാണ് നിരന്തരം സുഖമുള്ളത് ?

**ആചാരഃ കുലമാഖ്യാതി**
**ദേശമാഖ്യാതി ഭാഷണം**
**സംഭ്രമഃ സ്നേഹമാഖ്യാതി**
**വപുരാഖ്യാതി ഭോജനം 2**

ഒരാളുടെ പെരുമാറ്റത്തിൽനിന്നും അയാളുടെ കുലവും, സംസാരത്തിൽനിന്ന് അയാളുടെ നാട്ടും, ആതിഥ്യ ത്തിൽനിന്ന് സ്നേഹവും, ശരീരവലിപ്പത്തിൽനിന്ന് അയാൾ കഴിക്കുന്ന ഭക്ഷണത്തിന്റെ അളവും നമുക്ക് മനസിലാക്കാം.

**സുകുലേ യോജയോത്കന്യാം**
**പുത്രം വിദ്യാസു യോജയേൽ**
**വ്യസനേ യോജയേച്ഛത്രും**
**മിത്രം ധർമ്മേ നിയോചയേൽ 3**

കന്യകയായ പുത്രിയെ നല്ല കുടുംബത്തിലേയ്ക്ക് വിവാഹം കഴിപ്പിച്ചയയ്ക്കണം. പുത്രനെ നന്നായി വിദ്യ യഭ്യസിപ്പിക്കുകയും വേണം. ശത്രുവിനെ ദുഃഖി പ്പിക്കുകയും മിത്രത്തെ ധാർമ്മികമായ മാർഗ്ഗത്തിൽ നയിക്കുകയും ചെയ്യണം.

**ദുർജനസ്യ ച സർപസ്യ വരം സർപോ ന ദുർജനഃ**
**സർപോ ദംശതി കാലേ തു ദുർജനസ്തു പദേ പദേ 4**

ദുഷ്ടനായ ഒരാളെയും പാമ്പിനെയും താരതമ്യം ചെയ്യുമ്പോൾ പാമ്പ് ദുഷ്ടനേക്കാളും നല്ലതാണെന്നു പറയാം. പാമ്പ് അതിനെ പ്രകോപിപ്പിക്കുമ്പോൾ മാത്രമേ കടിക്കുന്നുള്ളൂ. എന്നാൽ ദുഷ്ടൻ ഓരോ കാൽവെയ്പിലും ഉപദ്രവിക്കുന്നു.

**ഏതദർഥേ കുലീനാനാം നൃപാഃ കുർവ്വന്തി സംഗ്രഹം**
**ആദിമധ്യാവസാനേഷു ന തേ ഗച്ഛന്തി വിക്രിയാം 5**

ഇതുകൊണ്ടാണ് രാജാക്കന്മാർ കുലീനന്മാരെ കൂടെ നിർത്തുന്നത്. ആദ്യന്തം അവരുടെ സ്വഭാവത്തിലും പെരുമാറ്റത്തിലും വ്യത്യാസം വരുന്നില്ല.

**പ്രളയേ ഭിന്നമര്യാദ**
**ഭവന്തി കില സാഗരാഃ**
**സാഗരാ ഭേദമിച്ഛന്തി**
**പ്രളയേ/പി ന സാധവഃ 6**

പ്രളയകാലത്ത് സമുദ്രങ്ങൾ തങ്ങളുടെ മര്യാദ (അതിര്) ലംഘിച്ച് കരയിൽ പ്രവേശിച്ചെന്നിരിക്കാം. എന്നാൽ

സജ്ജനങ്ങൾ ഒരിക്കലും (പ്രളയം വന്നാൽ പോലും) തങ്ങളുടെ സ്വഭാവത്തെ കൈവെടിയുന്നില്ല.

**മൂർഖസ്തു പരിഹർത്തവ്യഃ**
**പ്രത്യക്ഷോ ദ്വിപദഃ പശുഃ**
**ഭിനത്തി വാക്ശല്യേന**
**അദൃഷ്ടഃ കണ്ടകോ യഥാ 7**

അവിവേകിയായ (മൂഢനായ) ഒരാളെ ഒഴിവാക്കേണ്ടതാണ്. എന്തെന്നാൽ അയാൾ രണ്ടു കാലുള്ള മൃഗമാണ്. അദൃശ്യമായ മുള്ളു പോലെ അയാൾ നമ്മെ കുത്തുവാക്കുകൾ കൊണ്ട് മുറിവേല്പിക്കും.

**രൂപയൌവ്വനസമ്പന്നാഃ**
**വിശാലകുലസംഭവാഃ**
**വിദ്യാഹീനാ ന ശോഭന്തേ**
**നിർഗ്ഗന്ധാ ഇവ കിംശുകാഃ 8**

സൗന്ദര്യവും, യൗവനവുമുള്ളവരും, ഉന്നതകുലത്തിൽ ജനിച്ചവരും വിദ്യാഹീനരാണെങ്കിൽ, യാതൊരു മണവുമില്ലാത്ത മുരിക്കിൻ പൂക്കളെപ്പോലെ, ശോഭിക്കുന്നില്ല.

**കോകിലാനാം സ്വരോ രൂപം**
**സ്ത്രീണാം രൂപം പതിവ്രതം**
**വിദ്യാ രൂപം കുരൂപാണാം**
**ക്ഷമാ രൂപം തപസ്വിനാം 9**

കുയിലുകൾക്കു സ്വരവും, സ്ത്രീകകൾക്കു പാതിവ്രത്യവും, ബ്രാഹ്മണർക്ക് അറിവും, തപസ്വികൾക്ക് ക്ഷമയുമാണ് സൗന്ദര്യം.

**ത്യജേദേകം കുലസ്യാർത്ഥേ**
**ഗ്രാമസ്യാർത്ഥേ കുലം ത്യജേത്**
**ഗ്രാമം ജനപദസ്യാർത്ഥേ**
**ആത്മാർത്ഥേ പൃഥിവിം ത്യജേത്** 10

കുലത്തിനു വേണ്ടി ഒരാളെയും, ഗ്രാമത്തിനു വേണ്ടി കുലത്തെയും, നാടിനുവേണ്ടി ഗ്രാമത്തെയും, ആത്മ ലാഭത്തിനുവേണ്ടി ലോകത്തെയും ത്യജിക്കേണ്ട താണ്.

**ഉദ്യോഗേ നാസ്തി ദാരിദ്ര്യം**
**ജപതോ നാസ്തി പാതകം**
**മൌനേ ച കലഹോ നാസ്തി**
**നാസ്തി ജാഗരിതോ ഭയം** 11

അദ്ധ്വാനിയായ ഒരുൾക്ക് ദാരിദ്ര്യം ഉണ്ടാവില്ല, ജപം അനുഷ്ഠിക്കുന്നവന് പാപവുമുണ്ടാവില്ല. മൗനമായിരിക്കു ന്നവന് കലഹവും, ജാഗ്രതയോടെയിരിക്കുന്നവന് ഭയ വുമുണ്ടാവില്ല.

**അതിരൂപേണ വൈ സീത**
**അതിഗർവ്വേണ രാവണഃ**
**അതിദാനാത് ബലിർബദ്ധോ**
**അതി സർവ്വത്ര വർജ്ജയേത്** 12

അതിയായ സൌന്ദര്യം കാരണം സീതയ്ക്കും, അതിയായ അഹങ്കാരത്താൽ രാവണനും ആപത്തു നേരിട്ടു. അതിയായ ദാനശീലത്താൽ മഹാബലി സ്ഥാനഭ്രഷ്ടനായി. അതിനാൽ ആധിക്യം സർവ്വത്ര ഒഴിവാക്കേണ്ടതാണ്.

**കോ ഹി ഭാരഃ സമർത്ഥാനാം**
**കിം ദൂരം വ്യവസായിനാം**
**കോ വിദേശഃ സവിദ്യാനാം**
**കഃ പരഃ പ്രിയവാദിനാം** 13

സമർഥന്മാർക്ക് എന്താണ് ചെയ്യാന് വയ്യാത്തത്? പരിശ്രമശാലികൾക്ക് എന്താണ് ദൂരെയായിട്ടുള്ളത്? വിദ്വാന്മാർക്ക് ഏതാണ് വിദേശമായിട്ടുള്ളത്? മധുരമായി സംസാരിക്കുന്നവർക്ക് ആരാണ് അന്യനാ യിട്ടുള്ളത്?

**ഏകേനാപി സുവൃക്ഷേണ**
**പുഷ്പിതേന സുഗന്ധിനാ**
**വാസിതം തദ്വനം സർവ്വം**
**സുപുത്രേണ കുലം തഥാ** 14

സുഗന്ധമുള്ള പുഷ്പങ്ങളോടുകൂടിയ ഒരു നല്ല വൃക്ഷ ത്തിനാൽ വനം മുഴുവനും സൌരഭ്യം നിറയുന്നതു പോലെ സത്സ്വഭാവിയായ ഒരു പുത്രനാൽ കുലം പ്രശസ്തമാകുന്നു.

**ഏകേന ശുഷ്ക വൃക്ഷേണ**
**ദഹ്യമാനേന വഹ്നിനാ**
**ദഹ്യതേ തദ്വനം സർവ്വം**
**കുപുത്രേണ കുലം തഥാ** 15

ഉണങ്ങിയ ഒരു വൃക്ഷത്തിനെ ബാധിക്കുന്ന തീ കാടിനെ മുഴുവൻ നശിപ്പിക്കുന്നതുപോലെ ദുഃസ്വഭാവി യായ ഒരു പുത്രൻ കുലത്തിനെ നശിപ്പിക്കുന്നു.

**ഏകേനാപി സുപുത്രേണ**
**വിദ്യായുക്തേന സാധുനാ**
**ആഹ്ലാദിതം കുലം സർവ്വം**
**യഥാ ചന്ദ്രേണ ശർവ്വരീ 16**

വിദ്യാസമ്പന്നനും ഗുണവാനുമായ ഒരേ ഒരു മകൻ, ചന്ദ്രൻ രാത്രിയ്ക്കെന്ന പോലെ, കുലത്തിന് ആഹ്ലാദം നല്കുന്നു.

**കിം ജാതൈർ ബഹുഭിഃ പുത്രൈഃ**
**ശോകസന്താപ കാരകൈഃ**
**വരമേകഃ കുലാലംബി**
**യത്ര വിശ്രാമ്യതേ കുലം 17**

ദുഃഖവും അലട്ടലുമുണ്ടാക്കുന്ന അനേകം പുത്രന്മാരുണ്ടാകുന്നതിനേക്കാൾ നല്ലത്, കുലത്തിന് ആശ്രയവും സുഖവുമേകുന്ന ഒരു പുത്രനുണ്ടാകുന്നതാണ്.

**ലാളയേത് പഞ്ചവർഷാണി**
**ദശവർഷാണി താഡയേത്**
**പ്രാപ്തേ തു ഷോഡശേ വർഷേ**
**പുത്രം മിത്രവദ് ആചരേത് 18**

പുത്രനെ അഞ്ചാം വയസ്സു വരെ ലാളിക്കുകയും, പിന്നീട് പത്തു വർഷം ദാസനെപ്പോലെ വളർത്തുകയും, പതിനാറു

വയസ്സായാൽ സുഹൃത്തിനെപ്പോലെ കരുതി പെരുമാറുകയും വേണം.

**ഉപസർഗ്ഗേന്യചക്രേ ച ദുർഭിക്ഷേ ച ഭയാവഹേ**
**അസാധുജനസമ്പർക്കേ യഃ പലായേത് സ ജീവതി** 19

ഭയാനകമായ പ്രകൃതിക്ഷോഭം, യുദ്ധം, വരൾച്ച എന്നിവ വരുമ്പോഴും, ദുഷ്ടന്മാരുടെ കൂട്ടുകെട്ടിൽ നിന്നും ഓടിപ്പോകുന്നവൻ സുരക്ഷിതനായി ജീവിക്കുന്നു.

**ധർമ്മാർഥകാമമോക്ഷാണാം**
**യസ്യൈകോപി ന വിദ്യതേ**
**ജന്മജന്മനി മർത്യേഷു**
**മരണം തസ്യ കേവലം** 20

ധർമ്മം, അർഥം, കാമം, മോക്ഷം ഇവയിൽ ഒന്നെങ്കിലും നേടാത്ത മനുഷ്യൻ മരിക്കുവാൻ വേണ്ടി മാത്രമാണ് വീണ്ടും വീണ്ടും ജനിക്കുന്നത്.

**മൂർഖാ യത്ര ന പൂജ്യന്തേ**
**ധാന്യം യത്ര സുസഞ്ചിതം**
**ദാമ്പത്യേ കലഹോ നാസ്തി**
**തത്ര ശ്രീഃ സ്വയമാഗതാ** 21

മൂഢന്മാരെ സത്ക്കരിക്കാതിരിക്കുകയും, ധാന്യങ്ങൾ ആവശ്യത്തിന് ശേഖരിക്കുകയും, ഭാര്യാഭർത്താക്കന്മാർ കലഹിക്കുകയും ചെയ്യാത്ത വീട്ടിൽ ലക്ഷ്മീ ദേവി (ഐശ്വര്യം) സ്വയം വന്നണയുന്നു.

# അദ്ധ്യായം 4

**ആയുഃ കർമ്മ ച വിത്തം ച**
**വിദ്യാ നിധനമേവ ച**
**പഞ്ചൈതാനി ഹി സൃജ്യന്തേ**
**ഗർഭസ്ഥസ്യൈവ ദേഹിനഃ** 1

ആയുസ്സ്, കർമ്മം, സമ്പത്ത്, വിദ്യ, മൃത്യു എന്നീ അഞ്ചും ഒരാള് മാതാവിന്റെ ഗർഭത്തിലിരിക്കുമ്പോൾ തന്നെ നിശ്ചയിക്കപ്പെടുന്നവയാണ്.

**സാധുഭ്യസ്തേ നിവർത്തന്തേ**
**പുത്രമിത്രാണി ബാന്ധവാഃ**
**യേ ച തൈഃ സഹ ഗന്താര-**
**സ്തദ്ധർമ്മാത് സുകൃതം കുലം** 2

സജ്ജനങ്ങളിൽ നിന്നും പുത്രന്മാരും സുഹൃത്തുക്കളും ബന്ധുക്കളും അകലുന്നു. എന്നാൽ സജ്ജനങ്ങളെ അനുഗമിക്കുന്നവർ തങ്ങളുടെ സത്കർമ്മങ്ങളിലൂടെ കുലത്തിന് സുകൃതം നേടിക്കൊടുക്കുന്നു.

**ദർശനധ്യാനസംസ്പർശൈർമത്സീ കൂർമീ ച പക്ഷിണീ**
**ശിശും പാലയതേ നിത്യം തഥാ സജ്ജനസംഗതിഃ** 3

മത്സ്യം, ആമ, പക്ഷി എന്നിവർ യഥാക്രമം ദൃഷ്ടി കൊണ്ടും, ചിന്തകൊണ്ടും, സ്പർശനം കൊണ്ടും തങ്ങളുടെ കുഞ്ഞുങ്ങളെ സംരക്ഷിച്ചു വളർത്തുന്നു. അതുപോലെ

സജ്ജനങ്ങളും തങ്ങളുടെ കൂടെയുള്ളവരെ സംരക്ഷിച്ചു വളർത്തുന്നു.

**യാവത്സ്വസ്ഥോ ഹ്യയം ദേഹോ**
**യാവന്മൃത്യുശ്ച ദൂരതഃ**
**താവദാത്മഹിതം കുര്യാത്**
**പ്രാണാന്തേ കിം കരിഷ്യതി 4**

ശരീരം ആരോഗ്യത്തോടെയിരിക്കുമ്പോൾ തന്നെ, മരണം അടുത്തെത്തുന്നതിനു മുമ്പായി, ഒരാൾ തനിക്ക് ഹിതമായത് (ഗുണകരമായത്) ചെയ്യേണ്ടതാണ്. പ്രാണൻ വിട്ടുപോയാൽ പിന്നെന്തുചെയ്യുവാൻ കഴിയും.

**കാമധേനു ഗുണാ വിദ്യാ**
**ഹ്യകാലേ ഫലദായിനീ**
**പ്രവാസേ മാതൃസദൃശീ**
**വിദ്യാ ഗുപ്തം ധനം സ്മൃതം 5**

അറിവ് കാമധേനുവിനെപ്പോലെയാണ്. അത് എക്കാലവും ഫലം നല്കും. വിദേശത്ത് അത് അമ്മയെപ്പോലെ ഒരാളെ സംരക്ഷിക്കും. അതു കൊണ്ടാണ് വിദ്യ മറഞ്ഞുകിടക്കുന്ന നിധിപോലെ യാണെന്ന് പറയുന്നത്.

**ഏകോപി ഗുണവാൻ പുത്രോ**
**നിർഗുണേന ശതേന കിം**
**ഏകശ്ചന്ദ്രസ്തമോ ഹന്തി**
**ന ച താരാഃ സഹസ്രശഃ 6**

ഗുണവാനായ ഒരു പുത്രൻ പോലും ഗുണഹീനരായ നൂറു പുത്രൻമാരെക്കാള് നല്ലതാണ്. രാത്രി ചന്ദ്രൻ ഒറ്റയ്ക്കാണ് ഇരുട്ടിനെയകറ്റുന്നത്, ആയിരക്കണക്കിനുള്ള നക്ഷത്രങ്ങളല്ല.

**മൂർഖശ്ചിരായുർജാതോപി തസ്മാജ്ജാതമൃതോ വരഃ**
**മൃതഃ സ ചാല്പദുഃഖായ യാവജ്ജീവം ജഡോ ദഹേത് 7**

മൂഢനും ദീർഘായുസ്സുള്ളവനുമായ ഒരു പുത്രൻ ജനിക്കുന്നതിനേക്കാൾ നല്ലത് നിർജീവനായ പുത്രൻ ജനിക്കുന്നതാണ്. എന്തെന്നാൽ മരണമടഞ്ഞ പുത്രൻ തത്ക്കാലത്തേയ്ക്ക് മാത്രമേ ദുഃഖമുണ്ടാക്കുന്നുള്ളൂ, എന്നാൽ മൂഢനും ദീർഘായുസ്സുള്ളവനുമായ പുത്രൻ ജീവിതകാലം മുഴുവൻ ദുഃഖത്തിനിടയാക്കും.

**കുഗ്രാമവാസഃ കുലഹീനസേവാ**
**കുഭോജനം ക്രോധമുഖീ ച ഭാര്യാ**
**പുത്രശ്ച മൂർഖോ വിധവാ ച കന്യാ**
**വിനാഗ്നിനാ ഷട് പ്രദഹന്തി കായം 8**

കുഗ്രാമത്തിലെ താമസം, നീചന്മാരെ സേവിക്കൽ, രുചിയില്ലാത്ത ആഹാരം, ദേഷ്യസ്വഭാവിയായ ഭാര്യ, മൂഢനായ പുത്രൻ, വിധവയായ മകൾ എന്നിവ ആറും തീയില്ലാതെ തന്നെ ശരീരത്തെ ദഹിപ്പിക്കുന്നവയാണ് (നിരന്തമായ ശോകത്തിന് കാരണമാണെന്നർഥം).

**കിം തയാ ക്രിയതേ ധേന്വാ യാ ന ദോഗ്ധ്രീ ന ഗർഭിണീ**
**കോർത്ഥഃ പുത്രേണ ജാതേന യോ ന വിദ്വാന്ന ഭക്തിമാൻ 9**

പാലു നൽകാത്തതും ഗർഭിണിയല്ലാത്തതുമായെ പശുവിനെക്കൊണ്ട് എന്തു ചെയ്യാനാണ്? അതു പോലെ അനുസരണയില്ലാത്തവനും അറിവില്ലാത്തവ നുമായ പുത്രനുണ്ടായതു കൊണ്ടെന്തുണ്ട് പ്രയോജനം?

**സംസാരതാപദഗ്ധാനാം**
**ത്രയോ വിശ്രാന്തി ഹേതവഃ**
**അപത്യം ച കളത്രം ച**
**സതാം സംഗതിരേവ ച 10**

ഇഹലോകജീവിതത്തിലെ ദുഃഖങ്ങളാൽ കഷ്ടമനുഭവി ക്കുന്നവർക്ക് ആശ്വാസം നല്കുന്ന മൂന്നു കാര്യങ്ങളാണു ള്ളത് - മക്കളും, ഭാര്യയും, സജ്ജനസംസർഗവും.

**സകൃജ്ജല്പന്തി രാജാനഃ**
**സകൃജ്ജല്പന്തി പണ്ഡിതാഃ**
**സകൃത് കന്യാഃ പ്രദീയന്തേ**
**ത്രീണ്യേതാനി സകൃത് സകൃത് 11**

രാജാവ് (ഒരു കാര്യം) ഒരിക്കൽമാത്രം ആജ്ഞാ പിക്കുന്നു, പണ്ഡിതന്മാർ (ഒരു കാര്യം) ഒരിക്കൽമാത്രം ഉപദേശിക്കുന്നു, പുത്രികളെ ഒരിക്കൽമാത്രം വിവാഹം കഴിപ്പിക്കുന്നു. ഈ മൂന്ന് കാര്യങ്ങൾ ഓരോ പ്രാവശ്യം മാത്രമേ നടക്കുന്നുള്ളൂ.

**ഏകാകിനോ തപോ ദ്വാഭ്യാം**
**പഠനം ഗായനം ത്രിഭിഃ**
**ചതുർഭിർഗമനം ക്ഷേത്രം**
**പഞ്ചഭിർ ബഹുഭിർ രണഃ 12**

തപസ്സ് ഒറ്റയ്ക്കും, പഠനം രണ്ടുപേർ ചേർന്നും, പാട്ടുപാടുന്നത് മൂന്നു പേർ ചേർന്നും, യാത്ര നാലു പേരൊരുമിച്ചും, കൃഷി അഞ്ചു പേരൊരുമിച്ചും, യുദ്ധം അനേകം പേരും ചേർന്ന് ചെയ്യേണ്ടതാണ്.

**സാ ഭാര്യാ യാ ശുചിർദക്ഷാ**
**സാ ഭാര്യാ യാ പതിവ്രതാ**
**സാ ഭാര്യാ യാ പതിപ്രീതാ**
**സാ ഭാര്യാ സത്യവാദിനി 13**

യഥാർത്ഥ ഭാര്യ വൃത്തിയുള്ളവളും, സാമർഥ്യമുള്ളവളും, പതിവ്രതയും, ഭർത്താവിന് സന്തോഷം നല്കുന്നവളും, സത്യം പറയുന്നവളും ആയിരിക്കും.

**അപുത്രസ്യ ഗൃഹം ശൂന്യം**
**ദിശഃ ശൂന്യാസ്ത്വബാന്ധവാഃ**
**മൂർഖസ്യ ഹൃദയം ശൂന്യം**
**സർവശൂന്യാ ദരിദ്രതാ 14**

പുത്രന്മാരില്ലാത്തവന് വീട് ശൂന്യമാകുന്നു. ബന്ധുക്കളില്ലാത്തവന് എല്ലാ ദിക്കുകളും ശൂന്യമാകുന്നു. മൂഢന് ഹൃദയം ശൂന്യവും, ദരിദ്രന് എല്ലായിടവും ശൂന്യവു മാകുന്നു.

**അനഭ്യാസേ വിഷം ശാസ്ത്രം**
**അജീർണേ ഭോജനം വിഷം**
**ദരിദ്രസ്യ വിഷം ഗോഷ്ഠി**
**വൃദ്ധസ്യ തരുണീ വിഷം 15**

അഭ്യാസമില്ലാത്തവന് ശാസ്ത്രജ്ഞാനവും, ദഹിച്ചി ല്ലെങ്കിൽ ഭക്ഷണവും, ദരിദ്രന് പൊതുസദസ്സും, വൃദ്ധന് യുവതിയും വിഷതുല്യമാണ്.

**ത്യജേദ്ധർമ്മം ദയാഹീനം**
**വിദ്യാഹീനം ഗുരും ത്യജേത്**
**ത്യജേത് ക്രോധമുഖീം ഭാര്യാം**
**നിസ്നേഹാൻ ബാന്ധവാംസ്ത്യജേത് 16**

ദയവില്ലാത്ത ധർമ്മത്തെയും, അറിവില്ലാത്ത ഗുരുവിനെയും, ദേഷ്യക്കാരിയായ ഭാര്യയെയും, സ്നേഹമില്ലാത്ത ബന്ധുക്കളെയും ത്യജിക്കേണ്ടതാണ്.

**അദ്ധ്വാ ജരാ ദേഹവതാം**
**വാജിനാം ബന്ധനം ജരാ**
**അമൈഥുനം ജരാ സ്ത്രീണാം**
**വസ്ത്രാണാമാതപോ ജരാ 17**

മനുഷ്യർക്ക് അതിയായുള്ള യാത്ര ചെയ്യുന്നതുകൊണ്ടും, കുതിരകൾക്ക് അതിയായ ബന്ധനം കൊണ്ടും, സ്ത്രീകൾക്ക് മൈഥുനമില്ലാത്തതുകൊണ്ടും, വസ്ത്രങ്ങൾക്ക് വെയിലേൽക്കാത്തതുകൊണ്ടും ജര ബാധിക്കുന്നു.

**കഃ കാലഃ കാനി മിത്രാണി**
**കോ ദേശഃ കൌ വ്യയാഗമൌ**
**കശ്ചാഹം കാ ച മേ ശക്തിഃ**
**ഇതി ചിന്ത്യം മുഹുർമുഹുഃ 18**

പുതുതായി ഏതെങ്കിലും പ്രവൃത്തിയിലേർപ്പെടുന്നതിനുമുമ്പ് അതിനുചിതമായ കാലദേശങ്ങളേത്, തന്റെ മിത്രങ്ങളാരൊക്കെ, വരവുചെലവെത്ര, താനാര്, തനിയ്ക്കെത്ര ശക്തിയുണ്ട് എന്നിങ്ങനെ വീണ്ടും വീണ്ടും ചിന്തിക്കേണ്ടതാണ്.

**അഗ്നിർദേവോ ദ്വിജാതീനാം മുനീനാം ഹൃദി ദൈവതം**
**പ്രതിമാസ്വല്പബുദ്ധിനാം സർവ്വത്ര സമദർശിനഃ 19**
ബ്രാഹ്മണർക്ക് ദൈവം അഗ്നിയും, മുനിമാർക്ക് ദൈവം ഹൃദയത്തിലും, അല്പബുദ്ധികൾക്ക് ദൈവം വിഗ്രഹങ്ങളിലും, സമദർശികൾക്ക് ദൈവം എല്ലായിടത്തുമാകുന്നു.

# അദ്ധ്യായം 5

**ഗുരുരഗ്നിർദ്വിജാതീനാം വർണാനാം ബ്രാഹ്മണോ ഗുരുഃ**
**പതിരേവ ഗുരു സ്ത്രീണാം സർവ്വസ്യാഭ്യാഗതോ ഗുരുഃ 1**

ബ്രാഹ്മണരുടെ ഗുരു അഗ്നിയും, മറ്റു വർണ്ണങ്ങൾക്ക് ഗുരു ബ്രാഹ്മാണരും, സ്ത്രീക്കു ഗുരു സ്വഭർത്താവും എല്ലാവർക്കും അതിഥി ഗുരുവുമാകുന്നു.

**യഥാ ചതുർഭിഃ കനകം പരീക്ഷ്യതേ**
**നിഘർഷണഛേദന താപതാഡനൈഃ**
**തഥാ ചതുർഭിഃ പുരുഷ പരീക്ഷ്യതേ**
**ത്യാഗേന ശീലേന ഗുണേന കർമ്മണാ 2**

ഉരയ്ക്കുക, മുറിക്കുക, ചൂടാക്കുക, അടിക്കുക എന്നിങ്ങനെ നാലു തരത്തിൽ സ്വർണ്ണത്തിനെ പരിശോധിക്കപ്പെടുന്നതു പോലെ ത്യാഗം, സ്വഭാവം, ഗുണങ്ങൾ, പ്രവർത്തികൾ എന്നീ നാലിനെയടിസ്ഥാനമാക്കി പുരുഷനും പരിശോധിക്കപ്പെടുന്നു.

**താവദ് ഭയേഷു ഭേതവ്യം യാവദ് ഭയമനാഗതം**
**ആഗതം തു ഭയം വീക്ഷ്യ പ്രഹർത്തവ്യം അശങ്കയാ 3**

ഭയമുളവാക്കുന്ന ഏതിനെയും അത് വന്നെത്തിച്ചേരുന്നതുവരെ മാത്രമെ ഭയക്കാവൂ. അതു വന്നു ചേർന്നാൽ യാതൊരു സംശയവും കൂടാതെ അതിനെ നേരിടണം.

**ഏകോദരസമുദ്ഭ്രതാ ഏക നക്ഷത്രജാതകാഃ**
**ന ഭവന്തി സമാഃ ശീലേ യഥാ ബദരകണ്ടകാഃ 4**

ഒരേ ഉദരത്തിൽ പിറന്നവരും ഒരേ നക്ഷത്രത്തിൽ ജനിച്ചവരും സ്വഭാവത്തിൽ ഒരു പോലെയാകണ മെന്നില്ല - ഇലന്തക്കായയും ഇലന്തമരത്തിലെ മുള്ളും സ്വഭാവത്തിൽ വിഭിന്നരായിരിക്കുന്നതു പോലെയാ ണിത്.[1]

**നിഃസ്പൃഹോ നാധികാരിസ്യാ-**
**നാകാമോ മണ്ഡനപ്രിയഃ**
**നാവിദഗ്ധഃ പ്രിയം ബ്രൂയാത്**
**സ്പഷ്ടവക്താ ന വഞ്ചകഃ 5**

അത്യാഗ്രഹമില്ലാത്തവൻ ഉയർന്ന പദവിയിലി രിക്കില്ല. കാമനയില്ലാത്തവൻ അലങ്കാരപ്രിയനാ കുകയില്ല. ലോകപരിചയമില്ലാത്തവൻ പ്രിയങ്കരമായി സംസാരിക്കുകയില്ല. നേരു പറയുന്നവൻ വഞ്ചിക്കു കയുമില്ല.

**മൂർഖാണാം പണ്ഡിതാ ദ്വേഷ്യാഃ അധമാനാം മഹാധനാഃ**
**വാരാംഗനാ കുലസ്ത്രീണാം സുഭഗാനാം ച ദുർഭഗാ: 6**

മൂർഖന്മാർ പണ്ഡിതന്മാരെയും, അധമന്മാർ ധനിക രെയും, കുലസ്ത്രീകൾ വേശ്യയെയും സൗന്ദര്യമില്ലാത്ത സ്ത്രീകൾ സൗന്ദര്യമുള്ളവരെയും വെറുക്കുന്നു.

[1] ഇലന്തക്കായ ഔഷധഗുണമുള്ളതാണ്.

**ആലസ്യോപഹതാ വിദ്യാ**
**പരഹസ്തഗതാഃ സ്ത്രീയഃ**
**അല്പബീജം ഹതം ക്ഷേത്രം**
**ഹതം സൈന്യം അനായകം 7**

വിദ്യ ആലസ്യം കൊണ്ടും, സ്ത്രീകൾ അന്യാധീനപ്പെടുന്നതുകൊണ്ടും, പാടം വിത്തു കുറയുന്നതുകൊണ്ടും, സൈന്യം നായകനില്ലാത്തതുകൊണ്ടും നശിക്കുന്നു.

**അഭ്യാസാദ്ധ്യാര്യതേ വിദ്യാ**
**കുലം ശീലേന ധാര്യതേ**
**ഗുണേന ജ്ഞായതേ ത്വാര്യഃ**
**കോപോ നേത്രേണ ഗമ്യതേ 8**

വിദ്യ നിരന്തരമായ അഭ്യാസം കൊണ്ടും, കുലമഹിമ സ്വഭാവഗുണം കൊണ്ടും നിലനിൽക്കുന്നു. ആര്യൻ അയാളുടെ ഗുണങ്ങളിലൂടെയും, ക്രോധം കണ്ണുകളിലൂടെയും തിരിച്ചറിയപ്പെടുന്നു

**വിത്തേന രക്ഷ്യതേ ധർമ്മോ**
**വിദ്യാ യോഗേന രക്ഷ്യതേ**
**മൃദുനാ രക്ഷ്യതേ ഭൂപഃ**
**സത്സ്ത്രിയാ രക്ഷ്യതേ ഗൃഹം 9**

ധർമ്മം സമ്പത്തുകൊണ്ടും, അറിവ് നിരന്തരാഭ്യാസം കൊണ്ടും, രാജാവ് മൃദുവായ വാക്കുകൾ കൊണ്ടും, കുടുംബം നല്ല സ്ത്രീകളാലും രക്ഷിക്കപ്പെടുന്നു.

**അന്യഥാ വേദശാസ്ത്രാണി**
**ജ്ഞാനപാണ്ഡിത്യമന്യഥാ**
**അന്യഥാ തത്പദം ശാന്തം**
**ലോകാഃ ക്ലിശ്യന്തി ചാന്യഥാ 10**

വേദശാസ്ത്രങ്ങളെയും, അതിൽ പറഞ്ഞിരിക്കുന്ന ആചാരങ്ങളെയും ശാന്തന്മാരെയും നിന്ദിക്കുന്നവർ ക്ലേശമനുഭവിക്കുന്നു.

**ദാരിദ്ര്യനാശനം ദാനം ശീലം ദുർഗതിനാശനം**
**അജ്ഞാനനാശിനീ പ്രജ്ഞാ ഭാവനാ ഭയനാശിനീ 11**

ദാരിദ്ര്യം ദാനത്തെയും, നല്ല സ്വഭാവം ദുർഗതിയെയും, അറിവ് അജ്ഞാനത്തെയും, ശരിയായ മനോഭാവം ഭയത്തെയും ഇല്ലാതാക്കുന്നു.

**നാസ്തി കാമസമോ വ്യാധിർ-**
**നാസ്തി മോഹസമോ രിപുഃ**
**നാസ്തി കോപസമോ വഹ്നിർ-**
**നാസ്തി ജ്ഞാനാത്പരം സുഖം 12**

കാമനകൾക്കു തുല്യമായ വ്യാധിയോ, അവിവേക ത്തിനു തുല്യമായ ശത്രുവോ, ക്രോധത്തിനു സമമായ തീയോ, അറിവിനു സമമായ സുഖമോ വേറെയില്ല.

**ജന്മമൃത്യൂ ഹി യാത്യേകോ ഭുനക്ത്യേകഃ ശുഭാശുഭം**
**നരകേഷു പതത്യേക ഏകോ യാതി പരാം ഗതിം 13**

മനുഷ്യൻ ഏകനായി ജനിക്കുകയും മരിക്കുകയും, സ്വയം നല്ലതും കെട്ടതും അനുഭവിക്കുകയും, തനിച്ച് നരകത്തിൽ വീഴുകയും, ഒറ്റയ്ക്ക് പരമഗതി പ്രാപിക്കു കയും ചെയ്യുന്നു.

**തൃണം ബ്രഹ്മവിദ: സ്വർഗ്ഗ-**
**സ്തൃണം ശൂരസ്യ ജീവിതം**
**ജിതാശസ്യ തൃണം നാരി**
**നിഃസ്പൃഹസ്യ തൃണം ജഗത് 14**

ബ്രഹ്മജ്ഞാനിയ്ക്ക് സ്വർഗ്ഗവും, ധീരന് ജീവിതവും, ആശയെ ജയിച്ചവന് സ്ത്രീയും, കാമനയില്ലാത്തവന് ഈ ലോകം മുഴുവനും തൃണതുല്യമാണ്.

**വിദ്യാ മിത്രം പ്രവാസേഷു**
**ഭാര്യാ മിത്രം ഗൃഹേഷു ച**
**വ്യാധിതസ്യൌഷധം മിത്രം**
**ധർമ്മോ മിത്രം മൃതസ്യ ച 15**

വിദേശയാത്ര ചെയ്യുമ്പോൾ അറിവും, വീട്ടിൽ ഭാര്യയും, രോഗിയ്ക്ക് മരുന്നു, മരിച്ചവന് പുണ്യകർമ്മങ്ങളും കൂട്ടാ യിരിക്കും.

**വൃഥാ വൃഷ്ടിഃ സമുദ്രേഷു**
**വൃഥാ തൃപ്തസ്യ ഭോജനം**
**വൃഥാ ദാനം ധനാഢ്യേഷു**
**വൃഥാ ദീപോ ദിവാപി ച 16**

സമുദ്രത്തിൽ പെയ്യുന്ന മഴയും, വിശപ്പില്ലാത്തവന് കൊടുക്കുന്ന ഭക്ഷണവും, ധനികന് കൊടുക്കുന്ന ദാനവും, പകൽ കത്തിച്ചുവെയ്ക്കുന്ന വിളക്കും വ്യർത്ഥ മാണ്.

**നാസ്തി മേഘസമം തോയം**
**നാസ്തി ചാത്മസമം ബലം**
**നാസ്തി ചക്ഷുഃ സമം തേജോ**
**നാസ്തി ധാന്യസമം പ്രിയം 17**

മഴവെള്ളത്തിനു തുല്യമായ ജലവും, സ്വന്തം കരുത്തിനു സമമായ ബലവും, കണ്ണിന്റേതിനു തുല്യമായ തേജസ്സും, ധാന്യങ്ങളെപ്പോലെ തൃപ്തി തരുന്ന വസ്തുക്കളും വേറെയില്ല.

**അധനാ ധനമിച്ഛന്തി വാചം ചൈവ ചതുഷ്പദാ:**
**മാനവാഃ സ്വർഗ്ഗമിച്ഛന്തി മോക്ഷമിച്ഛന്തി ദേവതാഃ 18**

ദരിദ്രൻ സമ്പത്തു നേടാനും, മൃഗങ്ങൾ സംസാരിക്കു വാനും, മനുഷ്യർ സ്വർഗ്ഗം നേടാനും, ദേവൻമാർ മുക്തി നേടുവാനും ആഗ്രഹിക്കുന്നു.

**സത്യേന ധാര്യതേ പൃഥ്വീ**
**സത്യേന തപതേ രവിഃ**
**സത്യേന വാതി വായുശ്ച**
**സർവ്വം സത്യേ പ്രതിഷ്ഠിതം 19**

ഭൂമിയ്ക്കാധാരമായി നിൽക്കുന്നതും, സൂര്യനു ചൂടേകുന്നതും സത്യമാണ്. സത്യത്തിനെ ആശ്രയിച്ച് കാറ്റ് വീശുന്നു. എല്ലാം സത്യത്തെ ആധാരമാക്കി നിലനിൽക്കുന്നു.

**ചലാ ലക്ഷ്മീശ്ചലാഃ പ്രാണ-**
**ശ്ചലേ ജീവിതമന്ദിരേ**
**ചലാചലേ ച സംസാരേ**
**ധർമ്മ ഏകോ ഹി നിശ്ചലഃ 20**

സമ്പത്തും, പ്രാണനും, ജീവിതവും, താമസസ്ഥലവുമെല്ലാം മാറിക്കൊണ്ടിരിക്കുന്നവയാണ്. ചഞ്ചലമായ ഈ ലോകത്തിൽ ധർമ്മമൊന്നു മാത്രമാണ് മാറാതിരിക്കുന്നത്.

**നരാണാം നാപിതോ ധൂർത്തഃ**
**പക്ഷിണാം ചൈവ വായസഃ**
**ചതുഷപദാം ശൃഗാലസ്തു**
**സ്ത്രീണാം ധൂർത്താ ച മാലിനീ 21**

ആണുങ്ങളിൽ ക്ഷുരകനും, പക്ഷികളിൽ കാക്കയും, നാലുകാലുള്ള മൃഗങ്ങളിൽ കുറുക്കനും, സ്ത്രീകളിൽ തോട്ടക്കാരിയും കാപട്യം (കുടിലത) കൂടുതലാണ്.

**ജനിതാ ചോപനേതാ ച യസ്തു വിദ്യാം പ്രയച്ഛതി**
**അന്നദാതാ ഭയത്രാതാ പഞ്ചൈതേ പിതരഃ സ്മൃതാഃ 22**

ജന്മം നല്കിയവനും, ഉപനയിപ്പിച്ചവനും, വിദ്യ നല്കിയവനും, അന്നദാതാവും, ഭയത്തിൽ നിന്നും മുക്തി നല്കിയവനും എന്നീയഞ്ചു പേരും പിതാക്കന്മാരാകുന്നു.

**രാജപത്നീ ഗുരോഃ പത്നീ മിത്രപത്നീ തഥൈവ ച**
**പത്നീമാതാ സ്വമാതാ ച പഞ്ചൈതാ മാതരഃ സ്മൃതാഃ 23**

രാജാവിന്റെ പത്നിയും, ഗുരുപത്നിയും, സുഹൃത്തിന്റെ പത്നിയും, ഭാര്യാമാതാവും, സ്വന്തം മാതാവും എന്നീയഞ്ചു പേരും മാതാക്കളാകുന്നു.

# അദ്ധ്യായം 6

**ശ്രുത്വാ ധർമ്മം വിജാനാതി ശ്രുത്വാ ത്യജതി ദുർമതിഃ**
**ശ്രുത്വാ ജ്ഞാനമവാപ്നോതി ശ്രുത്വാ മോക്ഷമവാപ്നുയാത് 1**

അറിവുള്ളവരുടെ വാക്കുകൾ ശ്രവിച്ചിട്ട് ധർമ്മത്തെ അറിയുന്നു. അനന്തരം ദുർവിചാരങ്ങളെ ത്യജിക്കുകയും ജ്ഞാനം നേടുകയും അതിന്റെ ഫലമായി മോക്ഷം പ്രാപിക്കുകയും ചെയ്യുന്നു.

**പക്ഷീണാം കാകശ്ചണ്ഡാലഃ**
**പശൂനാം ചൈവ കുക്കുരഃ**
**മുനീനാം പാപശ്ചണ്ഡാല:**
**സർവ്വേഷാം ചൈവ നിന്ദകഃ 2**

പക്ഷികളിൽ കാക്കയും, മൃഗങ്ങളിൽ നായയും, മുനിമാരുടെയിടയിൽ പാപം ചെയ്യുന്നവനും നീചരാണ്. മറ്റുള്ളവരെ നിന്ദിക്കുന്നവൻ എല്ലാവരിലും നീചനാണ്.

**ഭസ്മനാ ശുദ്ധ്യതേ കാംസ്യം താമ്രമമ്ലേന ശുദ്ധ്യതി**
**രജസാ ശുദ്ധ്യതേ നാരീ നദീ വേഗേന ശുദ്ധ്യതി 3**

പിച്ചളപാത്രം ചാരം കൊണ്ടും, ചെമ്പുപാത്രം പുളി കൊണ്ടും, സ്ത്രീകൾ ആർത്തവത്താലും, നദികൾ ഒഴുക്കുകൊണ്ടും ശുദ്ധരായിത്തീരുന്നു.

**ഭ്രമൻ സംപൂജ്യതേ രാജാ ഭ്രമൻ സംപൂജ്യതേ ദ്വിജഃ**
**ഭ്രമൻ സംപൂജ്യതേ യോഗീ സ്ത്രീ ഭ്രമന്തീ വിനശ്യതി 4**

ചുറ്റിത്തിരിയുന്ന രാജാവും, ബ്രാഹ്മണനും, യോഗിയും ആദരിക്കപ്പെടുന്നു (ഈ മൂന്നു പേരും എന്നും ഒരേ സ്ഥലത്ത് താമസിക്കരുത്). എന്നാൽ അലഞ്ഞു നടക്കുന്ന സ്ത്രീ നശിക്കുന്നു.

**യസ്യാർഥാസ്തസ്യ മിത്രാണി**
**യസ്യാർഥാസ്തസ്യ ബാന്ധവാഃ**
**യസ്യാർഥാഃ സ പുമാംല്ലോകേ**
**യസ്യാർഥാഃ സ ച പണ്ഡിതഃ 5**

സമ്പത്തുള്ളവന് സുഹൃത്തുക്കളും, ബന്ധുക്കളും ധാരാളമുണ്ടാകും. സമ്പത്തുള്ളവനാണ് ഈ ലോകത്തിൽ യഥാർഥ പുരുഷൻ. അവൻ തന്നെയാണ് യഥാർഥ പണ്ഡിതനും.

**താദൃശീ ജായതേ ബുദ്ധിർ വ്യവസായോപി താദൃശഃ**
**സഹായാസ്താദൃശാ ഏവ യാദൃശി ഭവിതവ്യതാ 6**

വിധിയുടെ സ്വഭാവമനുസരിച്ച് ഒരാളുടെ ബുദ്ധിയ്ക്കും, പ്രയത്നത്തിനും, അയാൾക്കു ലഭിക്കുന്ന സഹായ ത്തിനും മാറ്റം സംഭവിക്കും.

**കാലഃ പചതി ഭൂതാനി കാലഃ സംഹരതേ പ്രജാ**
**കാലഃ സുപ്തേഷു ജാഗർതി കലോ ഹി ദുരതിക്രമഃ 7**

കാലം എല്ലാവരെയും പാകപ്പെടുത്തുകയും സംഹരിക്കുകയും ചെയ്യുന്നു. അത് ഉറങ്ങിക്കിടക്കുന്നവരിൽ ഉണർന്നിരിക്കുന്നു. കാലം അജയ്യമാണ്.

**ന പശ്യതി ച ജന്മാന്ധഃ കാമാന്ധാഃ നൈവ പശ്യന്തി**
**മദോന്മത്താഃ ന പശ്യന്തി ഹ്യർത്ഥീ ദോഷം ന പശ്യതി 8**

അന്ധൻ കാണുന്നില്ല, കാമം കൊണ്ട് അന്ധനായവനും കാണുന്നില്ല. അഹങ്കാരത്താൽ ഉന്മത്തനായ വനും കാണുന്നില്ല. ഒരു വസ്തു ആഗ്രഹിക്കുന്നവനും അതിന്റെ ദോഷം കാണുന്നില്ല.

**സ്വയം കർമ്മ കരോത്യാത്മാ സ്വയം തത്ഫലമശ്നുതേ**
**സ്വയം ഭ്രമതി സംസാരേ സ്വയം തസ്മാദ് വിമുച്യതേ 9**

ജീവാത്മാവ് (ഓരോ പ്രാണികളിലും സ്ഥിതി ചെയ്യുന്ന ആത്മാവ്) സ്വയം കർമ്മങ്ങളെയനുഷ്ഠിക്കുന്നു. ആ കർമ്മ ങ്ങളുടെ ഫലവുമനുഭവിക്കുന്നു. അതിനായി സംസാര ത്തിൽ (ജനനമരണചക്രത്തിൽ) ഭ്രമിക്കുകയും ചെയ്യുന്നു. അവസാനം അതിൽ നിന്ന് മുക്തി നേടുകയും ചെയ്യുന്നു.

**രാജാ രാഷ്ട്രകൃതം ഭുംക്തേ രാജ്ഞഃ പാപം പുരോഹിതഃ**
**ഭർത്താ ച സ്ത്രീകൃതം പാപം ശിഷ്യപാപം ഗുരുസ്തഥാ 10**

പ്രജകളുടെ പാപത്തിന്റെ ഫലം രാജാവും, രാജാവിന്റെ പാപങ്ങളുടെ ഫലം പുരോഹിതനും, ഭാര്യയുടെ പാപങ്ങളുടെ ഫലം ഭർത്താവും, ശിഷ്യന്റെ പാപങ്ങളുടെ ഫലം ഗുരുവും അനുഭവിക്കുന്നു.

**ഋണകർത്താ പിതാ ശത്രുഃ മാതാ ച വ്യഭിചാരിണീ**
**ഭാര്യാ രൂപവതീ ശത്രുഃ പുത്രഃ ശത്രുരപണ്ഡിതഃ 11**

കടം വരുത്തിത്തീർത്ത പിതാവും, വ്യഭിചാരിണിയായ അമ്മയും, സുന്ദരിയായ ഭാര്യയും, അറിവില്ലാത്ത പുത്രനും ശത്രുക്കളാണ്.

**ലുബ്ധം അർത്ഥേന ഗൃഹ്ണീയാത്**
**സ്തബ്ധം അഞ്ജലികർമ്മണാ**
**മൂർഖം ഛന്ദോനുവൃത്യാ ച**
**യഥാർത്ഥത്വേന പണ്ഡിതം 12**

അത്യാർത്തിയുള്ളവനെ ധനം കൊണ്ടും, പിടിവാശിക്കാരനെ കൈകൂപ്പിയും, മൂഢനെ സ്തുതിച്ചും, പണ്ഡിതനെ സത്യവചസ്സുകൾ കൊണ്ടും വശത്താക്കേണ്ടതാണ്.

**വരം ന രാജ്യം ന കുരാജരാജ്യം**
**വരം ന മിത്രം ന കുമിത്രമിത്രം**
**വരം ന ശിഷ്യോ ന കുശിഷ്യശിഷ്യോ**
**വരം ന ദാരാ ന കുദാരദാരാ 13**

നീചനായ രാജാവ് ഭരിക്കുന്ന രാജ്യത്ത് താമസിക്കുന്നതിനേക്കാൾ നല്ലത് രാജാവില്ലാത്തിടത്ത് താമസിക്കുന്നതാണ്, നീചനായ സുഹൃത്തിനെക്കാൾ നല്ലത് സുഹൃത്തില്ലാതിരിക്കുന്നതാണ്, നീചയായ ശിഷ്യനെക്കാൾ നല്ലത് ശിഷ്യനില്ലാതിരിക്കുന്നതാണ്, നീചയായ ഭാര്യയെക്കാൾ നല്ലത് ഭാര്യയില്ലാതിരിക്കുന്നതാണ്.

**കുരാജരാജ്യേന കുതഃ പ്രജാ സുഖം**
**കുമിത്രമിത്രേണ കുതോഭിനിർവൃതിഃ**
**കുദാരദാരൈശ്ച കുതോ ഗൃഹേ രതിഃ**
**കുശിഷ്യമധ്യാപയതഃ കുതോ യശഃ 14**

ദുഷ്ടനായ രാജാവിന്റെ പ്രജകൾക്ക് സുഖമുണ്ടാകുന്ന തെങ്ങനെ? നീചനായ സുഹൃത്തിൽ നിന്ന് ശാന്തി ലഭിക്കുന്നതെങ്ങനെ? നീചയായ ഭാര്യയുള്ള വീട്ടിൽ സന്തോഷമുണ്ടാകുന്നതെങ്ങനെ? നീചനായ ശിഷ്യനെ പഠിപ്പിച്ചാൽ യശസ്സുണ്ടാകുന്നതെങ്ങനെ?

**സിംഹാദേകം ബകാദേകം**
**ശിക്ഷേച്ചത്വാരി കുക്കടാത്**
**വായസാത്പഞ്ച ശിക്ഷേച്ച**
**ഷട് ശ്ശുനസ്ത്രീണി ഗർദ്ദഭാത് 15**

സിംഹത്തിൽനിന്നും കൊക്കിൽ നിന്നും ഓരോ ഗുണങ്ങളും, കോഴിയിൽനിന്നും നാലും, കാക്കയിൽ നിന്നും അഞ്ചും, പട്ടിയിൽനിന്നും ആറും, കഴുതയിൽ നിന്നും മൂന്നു ഗുണങ്ങൾ വീതവും പഠിക്കേണ്ടതാണ്.

**പ്രഭൂതം കാര്യമല്പം വാ**
**യന്നരഃ കർത്തുമിച്ഛതി**
**സർവ്വാരംഭേണ തത്കാര്യം**
**സിംഹാദേകം പ്രചക്ഷതേ 16**

ഒരു പ്രവൃത്തി, അതു വലുതായാലും ചെറുതായാലും, ഒരിക്കലതു തുടങ്ങിക്കഴിഞ്ഞാൽ സർവ്വപ്രയത്നത്തോടും കൂടി അതുചെയ്യുവാൻ സിംഹത്തിൽനിന്നും പഠിക്കേണ്ട താണ്.

**ഇന്ദ്രിയാണി ച സംയമ്യ ബകവത് പണ്ഡിതോ നരഃ**
**ദേശകാലബലം ജ്ഞാത്വാ സർവ്വകാര്യാണി സാധയേത് 17**

എല്ലാ ഇന്ദ്രിയങ്ങളെയും നിയന്ത്രിച്ച് ദേശകാലബല ത്തെയറിഞ്ഞ് എല്ലാ കാര്യങ്ങളും സാധിക്കുക എന്ന ഗുണം കൊക്കിൽനിന്നും പഠിക്കേണ്ടതാണ്.

പ്രത്യുത്ഥാനം ച യുദ്ധം ച സംവിഭാഗം ച ബന്ധുഷു
സ്വയമാക്രമ്യ ഭുക്തിശ്ച ശിക്ഷേച്ചത്വാരി കുക്കുടാത് 18

കാലത്തുണരുക, നന്നായി യുദ്ധം ചെയ്യുക, ബന്ധുക്കളുമായി പങ്കിട്ടുകഴിക്കുക, സ്വപ്രയത്നം കൊണ്ട് ആഹാരം നേടുക എന്നീ നാലു ഗുണങ്ങൾ കോഴിയിൽ നിന്നും പഠിക്കേണ്ടതാണ്.

ഗൂഢമൈഥുനധീരത്വം കാലേ കാലേ ച സംഗ്രഹം
അപ്രമത്തമവിശ്വാസം പഞ്ചശിക്ഷേച്ച വായസാത് 19

രഹസ്യമായി മൈഥുനത്തിലേർപ്പെടുക, ധൈര്യം, പിന്നീട് വന്നുചേരാവുന്ന ആവശ്യങ്ങൾക്കായി സംഗ്രഹിച്ചുവെയ്ക്കുക, ജാഗ്രതയോടെയിരിക്കുക, ആരെയും വിശ്വസിക്കാതിരിക്കുക എന്നീ അഞ്ചു ഗുണങ്ങൾ കാക്കയിൽനിന്നും പഠിക്കേണ്ടതാണ്.

ബഹ്വാശീ സ്വല്പസന്തുഷ്ടഃ സുനിദ്രോ ലഘുചേതനഃ
സ്വാമിഭക്തശ്ച ശൂരശ്ച ഷഡേതേ ശ്വാനതോ ഗുണോഃ 20

ലഭിക്കുമ്പോൾ അധികം ആഹാരം കഴിക്കുക, ഇല്ലാത്തപ്പോൾ ഉള്ളതുകൊണ്ട് തൃപ്തനാകുക, ഗാഢമായി ഉറങ്ങുക, പെട്ടെന്നെഴുന്നേല്ക്കുക, യജമാനനോടുള്ള കൂറ്, ശൗര്യം എന്നീ ആറു ഗുണങ്ങൾ പട്ടിയിൽ നിന്നും പഠിക്കേണ്ടതാണ്.

**ശ്രുശ്രാന്തോപി വഹേത് ഭാരം ശീതോഷ്ണം ന ച പശ്യതി**
**സന്തുഷ്ടശ്ചരതേ നിത്യം ത്രീണി ശിക്ഷേച്ച ഗർദഭാത് 21**

എത്ര തളർന്നാലും പിന്നെയും ഭാരം ചുമക്കുക, ശീതോഷ്ണങ്ങളെ കണക്കാക്കാതിരിക്കുക, എപ്പോഴും സന്തുഷ്ടനായിരിക്കുക എന്നീ മൂന്നു ഗുണങ്ങൾ കഴുതയിൽനിന്നും പഠിക്കേണ്ടതാണ്.

**യ ഏതാൻ വിംശതി ഗുണാൻ ആചരിഷ്യതി മാനവഃ**
**കാര്യാവസ്ഥാസു സർവ്വാസു അജേയഃ സ ഭവിഷ്യതി 22**

ഈ ഇരുപത് ഗുണങ്ങളെ ശീലിക്കുന്ന മനുഷ്യൻ എല്ലാ പ്രവൃത്തികളിലും എല്ലാ പരിതസ്ഥിതികളിലും വിജയം നേടും.

# അദ്ധ്യായം 7

അർത്ഥനാശം മനസ്താപം
ഗൃഹേ ദുശ്ചരിതാനി ച
വഞ്ചനം ചാപമാനം ച
മതിമാൻ ന പ്രകാശയേത് 1

ധനനഷ്ടം, മനസ്സിലെ വിഷമം, വീട്ടിൽ സംഭവിച്ച അനർഥങ്ങള്, വഞ്ചന, അപമാനം എന്നിവ ബുദ്ധിമാൻ ഒരിക്കലും വെളിപ്പെടുത്തരുത്.

ധനധാന്യപ്രയോഗേഷു
വിദ്യാസംഗ്രഹണേഷു ച
ആഹാരേ വ്യവഹാരേ ച
ത്യക്തലജ്ജ: സുഖി ഭവേത് 2

ധനം, ധാന്യം, വിദ്യ എന്നിവ സമ്പാദിക്കുമ്പോഴും, ആഹാരത്തിലും വ്യവഹാരത്തിലും ലജ്ജ ഉപേക്ഷിച്ചവൻ സുഖമനുഭവിക്കുന്നു.

സന്തോഷാമൃതതൃപ്താനാം
യത്സുഖം ശാന്തിരേവ ച
ന ച തദ് ധനലുബ്ധാനാം
ഇതശ്ചേതശ്ച ധാവതാം 3

സന്തോഷമാകുന്ന അമൃതുകൊണ്ട് തൃപ്തിയടഞ്ഞവർ അനുഭവിക്കുന്ന സുഖവും ശാന്തിയും ധനത്തിനോടുള്ള ആർത്തി കൊണ്ട് നട്ടോട്ടമോടുന്നവർക്ക് ലഭിക്കുകയില്ല.

**സന്തോഷഃ ത്രിഷു കർത്തവ്യഃ**
**സ്വദാരേ ഭോജനേ ധനേ**
**ത്രിഷു ചൈവ ന കർത്തവ്യോ**
**അദ്ധ്യയനേ ജപദാനയോഃ 4**

ഭാര്യ, ഭക്ഷണം, സമ്പത്ത് എന്നീ മൂന്നു കാര്യങ്ങളിൽഉള്ളത് കൊണ്ട് തൃപ്തിയടയുക. എന്നാൽ ജ്ഞാനസമ്പാദനം, തപസ്സ്, ദാനം എന്നീ മൂന്നു കാര്യങ്ങളിൽ ഒരിക്കലും തൃപ്തിയടയരുത്.

**വിപ്രയോർവിപ്രവഹ്ന്യോശ്ച**
**ദമ്പത്യോഃ സ്വാമിഭൃത്യയോഃ**
**അന്തരേണ ന ഗന്തവ്യം**
**ഹലസ്യ വൃഷഭസ്യ ച 5**

രണ്ടു ബ്രാഹ്മണരുടെയിടയിലും, ബ്രാഹ്മണന്റെയും തീയുടെയും ഇടയിലും, ഭാര്യാഭർത്താക്കന്മാരുടെ ഇടയിലും, യജമാനന്റെയും വേലക്കാരന്റെയും ഇടയിലും, കാളയുടെയും കലപ്പയുടെയുമിടയിലും പെട്ടുപോകരുത്.

**പാദാഭ്യാം ന സ്പൃശേദഗ്നിം ഗുരും ബ്രാഹ്മണമേവ ച**
**നൈവ ഗാം ന കുമാരീം ച ന വൃദ്ധം ന ശിശ്രും തഥാ 6**

അഗ്നി, ഗുരു, ബ്രാഹ്മണൻ, പശു, കുമാരി, വൃദ്ധൻ, ശിശു എന്നിവരെ ഒരിക്കലും കാലു കൊണ്ട് സ്പർശിക്കരുത്.

**ശകടം പഞ്ചഹസ്തേന ദശഹസ്തേന വാജിനം**
**ഹസ്തിം ഹസ്തസഹസ്രേണ ദേശത്യാഗേന ദുർജ്ജനം 7**

വാഹനത്തെ അഞ്ചു കോൽ അകലെ നിന്നും, കുതിരയെ പത്തു കോൽ ദൂരെ നിന്നും, ആനയെ ആയിരം കോൽ ദൂരെ നിന്നും, ദുർജനത്തെ നാടു വിട്ടും ഒഴിവാക്കേണ്ടതാണ്.

**ഹസ്തീ അങ്കുശമാത്രേണ**
**വാജീ ഹസ്തേന താഡ്യതേ**
**ശൃംഗീ ലഗുഡഹസ്തേന**
**ഖഡ്ഗഹസ്തേന ദുർജ്ജന: 8**

ആന തോട്ടികൊണ്ടും, കുതിര വെറും കൈ കൊണ്ടും, കൊമ്പുള്ള മൃഗം വടി കൊണ്ടും, ദുഷ്ടൻ വാളു കൊണ്ടും നിയന്ത്രിക്കപ്പെടുന്നു.

**തുഷ്യന്തി ഭോജനേ വിപ്രാഃ**
**മയൂരാ ഘനഗർജിതേ**
**സാധവഃ പരസമ്പത്തൗ**
**ഖലാഃ പരവിപത്തിഷു 9**

ബ്രാഹ്മണർ ഭക്ഷണത്തിലും, മയിലുകൾ മേഘഗർജ്ജനത്തിലും, സജ്ജനങ്ങൾ അന്യന്റെ ഐശ്വര്യത്തിലും ദുർജനങ്ങൾ അന്യർക്ക് ആപത്തു വരുമ്പോഴുമാണ് സന്തോഷിക്കുന്നത്.

**അനുലോമേന ബലിനം**
**പ്രതിലോമേന ദുർജ്ജനം**
**ആത്മതുല്യബലം ശത്രും**
**വിനയേന ബലേന വാ 10**

കരുത്തനായ ശത്രുവിനെ വഴങ്ങിക്കൊടുത്തും, ദുഷ്ടനെ എതിർത്തും, തനിക്ക് തുല്യം കരുത്തുള്ള ശത്രുവിനെ വഴങ്ങുകയോ ബലം പ്രയോഗിക്കുകയോ ചെയ്തും വശത്താക്കണം.

**ബാഹുവീര്യം ബലം രാജ്ഞാം**
**ബ്രാഹ്മണോ ബ്രഹ്മവിദ് ബലി**
**രൂപയൌവനമാധുര്യം**
**സ്ത്രീണാം ബലമനുത്തമം 11**

രാജാക്കന്മാരുടെ ബലം കയ്യൂക്കിലും, ബ്രാഹ്മണന്റെ ബലം ബ്രഹ്മജ്ഞാനത്തിലും, സ്ത്രീയുടെ ബലം സൌന്ദര്യത്തിലും, യൗവ്വനത്തിലും, മധുരഭാഷണത്തിലുമാണ്.

**നാത്യന്തം സരലൈർഭാവ്യം ഗത്വാ പശ്യ വനസ്ഥലീം**
**ഛിദ്യന്തേ സരലാസ്തത്ര കുബ്ജാസ്തിഷ്ഠന്തി പാദപാഃ 12**

നാം വളരെയധികം സരളസ്വഭാവമുള്ളവർ (ശുദ്ധഗതിക്കാർ) ആകരുത്. കാട്ടിൽ ചെന്ന് നോക്കിയാൽ കാണാം നേരെ നില്ക്കുന്ന മരങ്ങളെല്ലാം മുറിക്കപ്പെടുന്നു. എന്നാൽ വളവുള്ള മരങ്ങൾ മുറിക്കപ്പെടുന്നുമില്ല.

**യത്രോദകം തത്ര വസന്തി ഹംസാഃ**
**തഥൈവ ശുഷ്കം പരിവർജയന്തി**
**ന ഹംസ തുല്യേന നരേണ ഭവ്യം**
**പുനസ്ത്യജന്തേ പുനരാശ്രയന്തേ 13**

എവിടെ ജലമുണ്ടോ അവിടെ അരയന്നങ്ങൾ വസിക്കുന്നു. അവിടത്തെ ജലം വറ്റുമ്പോൾ അവ അതിനെ ഉപേക്ഷി

ക്കുകയും ചെയ്യുന്നു. മനുഷ്യർ ഹംസങ്ങളെപ്പോലെ ഏതിനെയും പ്രയോജനമുള്ളപ്പോൾ ആശ്രയിക്കുകയും പിന്നീട് ത്യജിക്കുകയും ചെയ്യരുത്.

**ഉപാർജിതാനാം വിത്താനാം ത്യാഗ ഏവ ഹി രക്ഷണം**
**തടാഗോദര സംസ്ഥാനാം പരിവാഹ ഇവാംഭസാം 14**

തടാകത്തിൽ കെട്ടിക്കിടക്കുന്ന വെള്ളം പുറത്തേയ്ക്കൊഴുകുമ്പോൾ അതിലെ ജലം ശുദ്ധമാകുന്നതു പോലെ സ്വരൂപിക്കപ്പെട്ട ധനത്തെ ചെലവഴിക്കുന്നതിലൂടെയാണ് അത് സംരക്ഷിക്കപ്പെടുന്നത്.

**യസ്യാർഥസ്തസ്യ മിത്രാണി**
**യസ്യാർഥസ്തസ്യ ബാന്ധവാഃ**
**യസ്യാർഥഃ സ പുമാംല്ലോകേ**
**യസ്യാർഥഃ സ ച ജീവതി 15**

സമ്പത്തുള്ളവന് സുഹൃത്തുക്കളും, ബന്ധുക്കളും ധാരാളമുണ്ടാകും. സമ്പത്തുള്ളവനാണ് ഈ ലോകത്തിൽ യഥാർഥ പുരുഷൻ. അവൻ തന്നെയാണ് യഥാർഥത്തിൽ ജീവിക്കുന്നതും.

**സ്വർഗ്ഗസ്ഥിതാനാം ഇഹ ജീവലോകേ**
**ചത്വാരി ചിഹ്നാനി വസന്തി ദേഹേ**
**ദാനപ്രസംഗോ മധുരാ ച വാണി**
**ദേവാർച്ചനം ബ്രാഹ്മണതർപ്പണം ച 16**

ദാനം ചെയ്യുക, മധുരമായി സംസാരിക്കുക, ഈശ്വരപൂജ ചെയ്യുക, ബ്രാഹ്മണരെ (വിദ്വാന്മാരായ സജ്ജനങ്ങളെ)

സന്തോഷിപ്പിക്കുക എന്നീ നാല് ശീലങ്ങളുള്ളവർ ഈ ലോകത്തിലുള്ളപ്പോൾ തന്നെ സ്വർഗ്ഗത്തിലാണ് വസിക്കുന്നത്.

**അത്യന്തകോപഃ കടുകാ ച വാണീ**
**ദരിദ്രതാ ച സ്വജനേഷു വൈരം**
**നീചപ്രസംഗഃ കുലഹീനസേവാ**
**ചിഹ്നാനി ദേഹേ നരകസ്ഥിതാനാം 17**

അത്യന്തം കോപത്തോടെയും കടുപ്പമായും സംസാരിക്കുകയും, ദാരിദ്രന്മാരായിരിക്കുകയും, സ്വന്തക്കാരുമായി ശത്രുതയിലാകുകയും, നീചന്മാരുമായി കൂട്ടുകൂടുകയും, കുലഹീനന്മാരെ സേവിക്കുകയും ചെയ്യുന്നവർ ഈ ലോകത്തിലുള്ളപ്പോൾ തന്നെ നരകത്തിലാണ് വസിക്കുന്നത്.

**ഗമ്യതേ യദി മൃഗേന്ദ്രമന്ദിരം**
**ലഭ്യതേ കരികപാലമൌക്തികം**
**ജംബുകാലയഗതേ ച പ്രാപ്യതേ**
**വത്സപുച്ഛ-ഖരചർമ്മഖണ്ഡനം 18**

സിംഹത്തിന്റെ ഗുഹയിൽ ചെന്നാൽ അവിടെനിന്നും ചിലപ്പോൾ ആനയുടെ മസ്തകത്തിലെ മുത്തുകൾ ലഭിച്ചേക്കാം. എന്നാൽ കുറുക്കന്റെ ഗുഹയിൽ ചെന്നാൽ അവിടെ നിന്ന് പശുക്കിടാവിന്റെ വാലോ, കഴുതയുടെ തൊലിയുടെ കഷ്ണങ്ങളോ മാത്രമേ ലഭിക്കുകയുള്ളൂ.

**ശുനഃ പുച്ഛമിവ വ്യർഥം ജീവിതം വിദ്യയാ വിനാ**
**ന ഗുഹ്യഗോപനേ ശക്തം ന ച ദംശനിവാരണേ 19**

വിദ്യയില്ലാതെയുള്ള ജീവിതം നായയുടെ വാൽ പോലെ വ്യർത്ഥമാണ്. നായയ്ക്ക് തന്റെ വാലു കൊണ്ട് ഗുഹ്യ ഭാഗത്തെ മറക്കുവാനോ ഈച്ച, കൊതുക് എന്നിവയെ ഓടിക്കുവാനോ കഴിയുന്നില്ല.

**വാചാം ശൌചം ച മനസഃ**
**ശൌചമിന്ദ്രിയനിഗ്രഹം**
**സർവ്വഭൂതദയാ ശൌച-**
**മേതത് ശൌചഃ പരാർത്ഥിനാം 20**

വാക്കിന്റെയും മനസ്സിന്റെയും ശുദ്ധി ഇന്ദ്രിയനിഗ്രഹവും, അന്യരുടെ നന്മയാഗ്രഹിക്കുന്നവരുടെ ശുദ്ധി സർവ്വഭൂതാനുകമ്പയുമാണ്.

**പുഷ്പേ ഗന്ധസ്തിലേ തൈലം**
**കാഷ്ഠേഗ്നിം പയസി ഘൃതം**
**ഇക്ഷൌ ഗുഡം തഥാ ദേഹേ**
**പശ്യാത്മാനം വിവേകതഃ 21**

പൂവിൽ മണം, എള്ളിൽ എണ്ണ, തടിയിൽ അഗ്നി, കരിമ്പിൽ ശർക്കര എന്നിവയുള്ളതുപോലെ ശരീരത്തിൽ സ്ഥിതി ചെയ്യുന്ന ആത്മാവിനെ വിവേകമുപയോഗിച്ച് അറിയുക.

# അദ്ധ്യായം 8

**അധമാ ധനമിച്ഛന്തി ധനം മാനം ച മദ്ധ്യമാഃ**
**ഉത്തമാ മാനമിച്ഛന്തി മാനോ ഹി മഹതാം ധനം 1**

നീചന്മാർ ധനം മാത്രം ആഗ്രഹിക്കുന്നു. മധ്യമന്മാർ മാനവും ധനവും ആഗ്രഹിക്കുന്നു. ഉത്തമന്മാർ മാനമാഗ്രഹിക്കുന്നു. എന്തെന്നാൽ മഹത്തുക്കൾക്ക് മാനം തന്നെയാണ് ധനം.

**ഇക്ഷുരാപഃ പയോമൂലം താംബൂലം ഫലമൌഷധം**
**ഭക്ഷയിത്വാപി കർത്തവ്യാഃ സ്നാനദാനാദികാഃ ക്രിയഃ 2**

കരിമ്പ്, ജലം, പാൽ, കിഴങ്ങ്, മുറുക്കാൻ, പഴങ്ങൾ, ഔഷധം എന്നിവ കഴിച്ചിട്ടാണെങ്കിലും സ്നാനം, ദാനം തുടങ്ങിയ കൃത്യങ്ങൾ ചെയ്യേണ്ടതാണ്.

**ദീപോ ഭക്ഷയതേ ധ്വാന്തം കജ്ജലം ച പ്രസൂയതേ**
**യദന്നം ഭക്ഷ്യതേ നിത്യം ജായതേ താദൃശീ പ്രജാ 3**

വിളക്ക് ഇരുട്ടിനെ ഭക്ഷിക്കുകയും കരിയെ പ്രസവിക്കുകയും ചെയ്യുന്നു. (മനുഷ്യർക്കും) നിത്യവും ഭക്ഷിക്കുന്ന ആഹാരത്തിന് സദൃശമായി മക്കളുണ്ടാകുന്നു.

**വിത്തം ദേഹി ഗുണാന്വിതേഷു മതിമാന്നാന്യത്ര ദേഹി ക്വചിത്**
**പ്രാപ്തം വാരിനിധേർജലം ഘനമുഖേ മാധുര്യയുക്തം സദാ**
**ജീവാൻ സ്ഥാവര ജംഗമാംശ്ച സകലാൻ സഞ്ജീവ്യ ഭൂമണ്ഡലം**
**ഭൂയഃ പശ്യ തദേവ കോടിഗുണിതം ഗച്ഛന്തമംഭോനിധിം 4**

ബുദ്ധിമാൻ എപ്പോഴും യോഗ്യതയുള്ളവർക്കു മാത്രം ധനം നല്കണം, മറ്റുള്ളവർക്ക് ഒരിക്കലും നല്കരുത്. സമുദ്രം നല്കുന്ന ജലത്തിനെ കാർമേഘങ്ങള് മാധുര്യമുള്ളതാക്കി മാറ്റുകയും അതു പെയ്യിച്ച് ഭൂമിയിലെ എല്ലാ ചരാചരങ്ങൾക്കും ജീവനേകുകയും അതിനും പുറമേ സമുദ്രത്തിൽ നിന്നെടുത്ത ജലത്തെ എത്രയോ മടങ്ങു ഗുണമുള്ളതാക്കി തിരിച്ചുനല്കുകയും ചെയ്യുന്നു.

**ചാണ്ഡാലാനാം സഹസ്രൈശ്ച സൂരിഭിസ്തത്ത്വ ദർശിഭിഃ**
**ഏകോ ഹി യവനഃ പ്രോക്തോ ന നീചോ യവനാത് പരഃ 5**

തത്വദർശികളായ ജ്ഞാനികൾ ആയിരം ചണ്ഡാലന്മാർക്കു തുല്യമാണ് ഒരു യവനനെന്നു പറഞ്ഞിട്ടുണ്ട്. അതുകൊണ്ട് യവനനിലും നീചനായി ആരുമില്ല.

**തൈലാഭ്യംഗേ, ചിതാധൂമേ മൈഥുനേ ക്ഷൌര കർമ്മണി**
**താവദ് ഭവതി ചണ്ഡാളോ യാവത്സ്നാനം ന ചാചരേത് 6**

എണ്ണ തേച്ചതിനു ശേഷവും, ശവസംസ്കാരത്തിൽ പങ്കെടുത്തതിനു ശേഷവും, മൈഥുനത്തിനു ശേഷവും, ക്ഷൌരം ചെയ്തതിനു ശേഷവും സ്നാനം കഴിയുന്നതുവരെ ഒരാൾ ചണ്ഡാലനാണ്.

**അജീർണ്ണേ ഭേഷജം വാരി ജീർണ്ണേ വാരി ബലപ്രദം**
**ഭോജനേ ചാമൃതം വാരി ഭോജനാന്തേ വിഷാപഹം 7[2]**

[2] അവസാനത്തെ രണ്ടു വരികൾക്ക് "ഭോജനാദൌ വിഷം വാരി, ഭോജനാന്തേമൃതോപമം" എന്നും പാഠഭേദമുണ്ട്

അജീർണ്ണത്തിന് ജലം ഔഷധമാണ്. ആഹാരം ദഹിച്ചുകഴിഞ്ഞാലും വെള്ളം കുടിക്കുന്നത് ബലപ്രദമാണ്. ഭക്ഷണത്തിനിടയിൽ വെള്ളം കുടിക്കുന്നത് അമൃതിനു തുല്യമാണ്. ഭക്ഷണം കഴിഞ്ഞ് വെള്ളം കുടിക്കുന്നതിലൂടെ ശരീരത്തിലെ വിഷാംശങ്ങളില്ലാതാകും.

**ഹതം ജ്ഞാനം ക്രിയാഹീനം**
**ഹതശ്ചാജ്ഞാനതോ നരഃ**
**ഹതം നിർനായകം സൈന്യം**
**സ്ത്രീയോ നഷ്ടാ ഹ്യഭർതൃകഃ 8**

പ്രയോഗിക്കപ്പെടാത്ത വിദ്യയും, അജ്ഞാനിയായ മനുഷ്യനും, നായകനില്ലാത്ത സൈന്യവും, ഭർത്താക്കന്മാരില്ലാത്ത സ്ത്രീകളും നശിക്കുന്നു.

**വൃദ്ധകാലേ മൃതാ ഭാര്യാ ബന്ധുഹസ്തഗതം ധനം**
**ഭോജനം ച പരാധീനം തിസ്രഃ പുംസാം വിഡംബനാഃ 9**

വാർദ്ധക്യത്തില് മരിച്ചുപോയ ഭാര്യ, ബന്ധുക്കളുടെ കയ്യിലുള്ള സമ്പത്ത്, അന്യന്റെ വീട്ടിലെ ആഹാരം എന്നീ മൂന്നും പുരുഷന്മാർക്ക് ദൗർഭാഗ്യകരമാണ്.

**നാഗ്നിഹോത്രം വിനാ വേദം ന ച ദാനം വിനാ ക്രിയാ**
**ന ഭാവേന വിനാ സിദ്ധിസ്തസ്മാദ് ഭാവോ ഹി കാരണം 10**

അഗ്നിഹോത്രം കൂടാതെയുള്ള വേദപഠനം, ദാനം കൂടാത്ത യാഗവും വ്യർത്ഥമാണ്. ശരിയായ മനോഭാവം കൂടാതെ ഒരു പ്രവൃത്തിയും സഫലമാകില്ല. അതിനാൽ ഭാവം തന്നെയാണ് പ്രധാനം.

**ന ദേവോ വിദ്യതേ കാഷ്ഠേ ന പാഷാണേ ന മൃണ്മയേ**
**ഭാവേ ഹി വിദ്യതേ ദേവസ്തസ്മാൽഭാവോഹി കാരണം 11**

ദൈവം മരത്തിലോ, കല്ലിലോ, മണ്ണിലോ നിർമ്മിച്ച വിഗ്രഹത്തിലല്ല സ്ഥിതി ചെയ്യുന്നത്. ഭക്തന്റെ ഭാവത്തിലാണ് ഈശ്വരൻ സ്ഥിതി ചെയ്യുന്നത് (ഭക്തി കൊണ്ടു മാത്രമേ ഈശ്വരൻ വെളിപ്പെടുന്നുള്ളൂ). അതു കൊണ്ട് ഭാവം തന്നെയാണ് പ്രധാനം.

**കാഷ്ഠപാഷാണധാതൂനാം കൃത്വാ ഭാവേന സേവനം**
**ശ്രദ്ധയാ ച തയാ സിദ്ധസ്തസ്യ വിഷ്ണുഃ പ്രസീദതി 12**

ഒരാൾ മരമോ, ശിലയോ, ലോഹമോ ഉപയോഗിച്ച് വിഗ്രഹമുണ്ടാക്കി ഭക്തിയോടെ ആരാധിച്ചാൽ, ഭഗവാൻ അയാളുടെ ഭക്തിയും വിശ്വാസവും കൊണ്ട് തൃപ്തനായി അയാളിൽ പ്രസാദിക്കും.

**ശാന്തിതുല്യം തപോനാസ്തി ന സന്തോഷാത് പരം സുഖം**
**ന തൃഷ്ണയാഃ പരോ വ്യാധിർ ന ച ധർമ്മോ ദയാപരഃ 13**

ശാന്തിക്കു തുല്യമായ തപസ്സ് വേറെയില്ല. സംതൃപ്തി യേക്കാൾ വലിയ സന്തോഷവുമില്ല. ദുരാഗ്രഹത്തി നേക്കാൾ വലിയ വ്യാധിയും, ദയയേക്കാൾ വലിയ ധർമ്മവുമില്ല.

**ഗുണോ ഭൂഷയതേ രൂപം ശീലം ഭൂഷയതേ കുലം**
**സിദ്ധിർഭൂഷയതേ വിദ്യാം ഭോഗോ ഭൂഷയതേ ധനം 14**

ഗുണം സൗന്ദര്യത്തിനെയും, ശീലം (സ്വഭാവം) കുലത്തെയും, വിജയം വിദ്യയെയും, ഭോഗം സമ്പത്തി നെയും അലങ്കരിക്കുന്നു.

**നിർഗുണസ്യ ഹതം രൂപം ദുഃശീലസ്യ ഹതം കുലം**
**അസിദ്ധസ്യ ഹതാ വിദ്യാ അഭോഗേന ഹതം ധനം 15**

ഗുണമില്ലാത്തന്റെ സൗന്ദര്യവും, ശീലം (സ്വഭാവം) ഇല്ലാത്തവന്റെ കുലവും, വിജയം നേടാത്തവന്റെ വിദ്യയും, ഭോഗമില്ലാത്തവന്റെ ധനവും വ്യര്ഥമാണ്.

**ശുദ്ധം ഭൂമിഗതം തോയം ശുദ്ധാ നാരീ പതിവ്രതാ**
**ശുചിഃ ക്ഷേമകരോ രാജാ സന്തുഷ്ടോ ബ്രാഹ്മണഃ ശുചിഃ 16**

ഭൂഗർഭത്തിലെ ജലവും, പതിവ്രതയായ സ്ത്രീയും, പ്രജാ ക്ഷേമം ചെയ്യുന്ന രാജാവും, സന്തുഷ്ടനായ ബ്രാഹ്മണനും ശുദ്ധരാണ്.

**അസന്തുഷ്ടാ ദ്വിജാ നഷ്ടാ: സന്തുഷ്ടാശ്ച മഹീഭൃതഃ**
**സലജ്ജാ ഗണികാ നഷ്ടാ നിർലജ്ജാശ്ച കുലാംഗനാ: 17**

സന്തോഷമില്ലാത്ത ബ്രാഹ്മണരും, സന്തുഷ്ടനായ രാജാക്ക ന്മാരും, ലജ്ജാവതിയായ വേശ്യകളും, നിർലജ്ജകളായ കുലസ്ത്രീകളും നശിക്കുന്നു.

**കിം കുലേന വിശാലേന വിദ്യാഹീനേന ദേഹിനാം**
**ദുഷ്കുലം ചാപി വിദുഷോ ദേവൈരപി സ പൂജ്യതേ 18**

വിദ്യയില്ലാത്തവൻ ഉന്നതകുലത്തിൽ ജനിച്ചിട്ടെന്തു കാര്യം? വിദ്വാൻ താഴ്ന്ന കുലത്തിൽ ജനിച്ചവനാണെങ്കിലും അയാൾ ദേവന്മാരാൽ പോലും ആദരിക്കപ്പെടുന്നു.

**വിദ്വാൻ പ്രശസ്യതേ ലോകേ വിദ്വാൻ സർവ്വത്ര പൂജ്യതേ**
**വിദ്യയാ ലഭതേ സർവ്വം വിദ്യാ സർവ്വത്ര പൂജ്യതേ 19**

അറിവുള്ളവൻ എല്ലായിടത്തും ജനങ്ങളാൽ ആദരിക്കപ്പെടുന്നു. അറിവ് എല്ലാം നേടിത്തരുന്നു. അറിവ് എല്ലായിടത്തും ആദരണിയമാണ്.

**രൂപയൗവനസമ്പന്നാ വിശാലകുലസംഭവാഃ**
**വിദ്യാഹീനാ ന ശോഭന്തേ നിർഗന്ധാഃ ഇവ കിംശുകാ 20**

സൗന്ദര്യവും, യൗവനവുമുള്ളവരും, ഉന്നതകുലത്തിൽ ജനിച്ചവരും വിദ്യാഹീനരാണെങ്കിൽ, യാതൊരു സുഗന്ധവുമില്ലാത്ത മുരിക്കിൻ പൂക്കളെപ്പോലെ, ശോഭിക്കുന്നില്ല.

**മാംസഭക്ഷ്യൈഃ സുരാപാനൈർമൂർഖൈശ്ചാക്ഷര വർജിതൈഃ**
**പശുഭിഃ പുരുഷാകാരൈർ ഭാരാക്രാന്താ ഹി മേദിനീ 21**

മാംസം ഭക്ഷിക്കുന്നവരും, മദ്യപാനികളും, മൂഢന്മാരും, നിരക്ഷരരുമായ മനുഷ്യാകാരത്തിലുള്ള മൃഗങ്ങളാൽ ഈ ഭൂമിയ്ക്ക് ഭാരമേറിയിരിക്കുകയാണ്.

**അന്നഹീനോ ദഹേദ് രാഷ്ട്രം മന്ത്രഹീനശ്ച ഋത്വിജഃ**
**യജമാനം ദാനഹീനോ നാസ്തി യജ്ഞസമോ രിപുഃ 22**

അന്നദാനം കൂടാതെയുള്ള യജ്ഞം രാഷ്ട്രത്തെയും, മന്ത്രം കൂടാതെയുള്ള യജ്ഞം പുരോഹിതനെയും, ദാനം കൂടാതെയുള്ള യജ്ഞം യജമാനനെയും നശിപ്പിക്കുന്നു. അതിനാൽ വേണ്ടവിധം നടത്തിയില്ലെങ്കിൽ യജ്ഞത്തിനു സമമായ ശത്രു വേറെയില്ല.

# അദ്ധ്യായം 9

**മുക്തിമിച്ഛസി ചേത്താത വിഷയാൻ വിഷവത്ത്യജ**
**ക്ഷമാർജ്ജവദയാതോഷസത്യം പീയുഷവദ് ഭജ 1**

മുക്തി ഇച്ഛിക്കുന്നുവെങ്കിൽ സുഖഭോഗവസ്തുക്കളെ വിഷത്തെയെന്നപോലെ ത്യജിച്ച് ക്ഷമ, നിഷ്കപടത, ദയാ, സന്തോഷം, സത്യസന്ധത എന്നിവയെ അമൃതിനെയെന്ന പോലെ സേവിക്കുക.

**പരസ്പരസ്യ മർമ്മാണി യേ ഭാഷന്തേ നരാധമഃ**
**ത ഏവം വിലയം യാന്തി വാല്മീകോദര സർപ്പവത് 2**

അന്യരുടെ രഹസ്യങ്ങൾ പറഞ്ഞുനടക്കുന്നവർ ചിതൽ പുറ്റിനകത്തു പെട്ടുപോയ പാമ്പിനെപ്പോലെ സ്വയം നശിച്ചുപോകുന്നു.

**ഗന്ധഃ സുവർണ്ണേ, ഫലമിക്ഷുദണ്ഡേ,**
**നാകാരി പുഷ്പം ഖലു ചന്ദനസ്യ,**
**വിദ്വാൻ ധനാഢ്യശ്ച, നൃപശ്ചിരായുഃ**
**ധാതുഃ പുരാ കോപി ന ബുദ്ധിദോ/ഭൃത് 3**

സ്വർണ്ണത്തിന് സുഗന്ധവും, കരിമ്പിൽ പഴങ്ങളും, ചന്ദനമരത്തിൽ പൂക്കളും, പാണ്ഡിത്യമുള്ള ധനികനും, ദീർഘായുസ്സുള്ള രാജാവും കാണപ്പെടുന്നില്ല. പണ്ട് ബ്രഹ്മാവിനെ ഉപദേശിക്കാൻ ആരുമില്ലായിരുന്നതു കൊണ്ടാകാം ഇങ്ങനെ സംഭവിച്ചത്.

**സർവ്വൌഷധീനാമമൃതാ പ്രധാനാ**
**സർവ്വേഷു സൌഖ്യേഷ്വശനം പ്രധാനം**
**സർവ്വേന്ദ്രിയാണാം നയനം പ്രധാനം**
**സർവ്വേഷു ഗാത്രേഷു ശിരഃ പ്രധാനം 4**

ഔഷധങ്ങളിൽ അമൃതും[3], സുഖാനുഭവങ്ങളിൽ ഭോജനവും, ഇന്ദ്രിയങ്ങളിൽ കണ്ണുകളും, അവയവങ്ങളിൽ ശിരസ്സു മാണ് ഏറ്റവും പ്രധാനപ്പെട്ടത്.

**ദൂതോ ന സഞ്ചരതി ഖേ ച ചലേച്ച വാർത്താ**
**പൂർവ്വം ന ജല്പിതമിദം ന ച സംഗമോസ്തി**
**വ്യോമ്നി സ്ഥിതം രവിശശിഗ്രഹണം പ്രശസ്തം**
**ജാനാതി യോ ദ്വിജവരഃ സ കഥം ന വിദ്വാൻ 5**

ബാഹ്യാകാശത്തിൽ ദൂതൻ സഞ്ചരിക്കുന്നില്ല. അവിടെ നിന്നും എന്തെങ്കിലും സന്ദേശം ഭൂമിയിലേയ്ക്കു വരുന്നുമില്ല. സൂര്യചന്ദ്രന്മാരുടെ ഗ്രഹണത്തെക്കുറിച്ച് ആരും നേരത്തെ പറഞ്ഞുകേട്ടിട്ടുമില്ല. ആകാശചാരികളുമായി കണ്ടുമുട്ടു ന്നുമില്ല. എന്നിട്ടും സൂര്യചന്ദ്രന്മാരുടെ ഗ്രഹണം കൃത്യ മായി പ്രവചിക്കുന്ന ബ്രാഹ്മണൻ എങ്ങനെ പണ്ഡിതനാ കാതിരിക്കും?

**വിദ്യാർത്ഥീ സേവകഃ പാന്ഥഃ**
**ക്ഷുധാർത്തോ ഭയകാതരഃ**
**ഭാണ്ഡീ ച പ്രതിഹാരീ ച**
**സപ്തസുപ്താൻ പ്രബോധയേത് 6**

[3] ചിറ്റമൃതാകാനാണു സാദ്ധ്യത. സ്വർഗ്ഗീയമായ അമൃത് പാനീയമാണല്ലോ.

വിദ്യാർഥി, സേവകൻ, യാത്രക്കാരൻ, വിശപ്പുള്ളവൻ, ഭയമുള്ളവൻ, ഭാരം ചുമക്കുന്നവൻ, കാവല്ക്കാരൻ എന്നീ ഏഴു പേർ ഉറങ്ങുന്നതു കണ്ടാൽ അവരെ ഉണർത്തേണ്ടതാണ്.

**അഹിം നൃപം ച ശാർദ്ദൂലം വൃദ്ധം ച ബാലകം തഥാ**
**പരശ്വാനം ച മൂർഖം ച സപ്ത സുപ്താൻ ന ബോധയേത് 7**

പാമ്പ്, രാജാവ്, പുലി, ശിശു, വൃദ്ധൻ, അന്യന്റെ നായ, മൂഢൻ എന്നീ ഏഴുപേർ ഉറങ്ങുന്നതു കണ്ടാൽ അവരെ ഉണർത്തരുത്.

**അർത്ഥാധീതാശ്ച യൈർവേദാസ്തഥാ ശൂദ്രാന്നഭോജിനഃ**
**തേ ദ്വിജാഃ കിം കരിഷ്യന്തി നിർവിഷാ ഇവ പന്നഗാഃ 8**

സാമ്പത്തികലാഭത്തിനു വേണ്ടി വേദം പഠിച്ചവരും, ശൂദ്രന്മാരെ സേവിച്ച് ജീവിക്കുന്നവരുമായ ബ്രാഹ്മണർ വിഷമില്ലാത്ത പാമ്പിനെപ്പോലെ നിർവീര്യരാണ്.

**യസ്മിൻ രുഷ്ടേ ഭയം നാസ്തി തുഷ്ടേ നൈവ ധനാഗമഃ**
**നിഗ്രഹോനുഗ്രഹോ നാസ്തി സ രുഷ്ടേ: കിം കരിഷ്യതി 9**

ഒരാൾ കോപിക്കുമ്പോൾ അന്യർക്ക് ഭയമില്ലാതിരിക്കുകയും, സന്തോഷിക്കുമ്പോൾ ലാഭമുണ്ടാകാതിരിക്കുകയും, അയാൾക്ക് ആരെയും അനുഗ്രഹിക്കുവാനോ ശിക്ഷിക്കുവാനോ കഴിയുകയുമില്ലെങ്കിൽ പിന്നെ അയാൾ കോപിച്ചിട്ടെന്തു ഫലമാണുള്ളത്?

**നിർവിഷേണാപി സർപ്പേണ കർത്തവ്യാ മഹതീ ഫണാ**
**വിഷമസ്തു ന ചാപ്യസ്തു ഫടാടോപോ ഭയങ്കരഃ 10**

വിഷമില്ലാത്ത പാമ്പും പത്തിവിടർത്തേണ്ടതാണ്. പാമ്പിന് വിഷമുണ്ടെങ്കിലും ഇല്ലെങ്കിലും അതിന്റെ വിടർന്ന പത്തി അന്യർക്ക് ഭയമുളവാക്കുന്നതാണ്.

**പ്രാതർദ്യൂതപ്രസംഗേന മധ്യാഹ്നേ സ്ത്രീ പ്രസംഗതഃ**
**രാത്രൗ ചൗര പ്രസംഗേന കാലോ ഗച്ഛന്തി ധീമതാം 11**

ബുദ്ധിമാന്മാർ കാലത്ത് ചൂതുകളിയെക്കുറിച്ച (മഹാഭാരതത്തെക്കുറിച്ച്) ചർച്ച ചെയ്യും, ഉച്ചയ്ക്ക് സ്ത്രീയെക്കുറിച്ച (രാമായണത്തെക്കുറിച്ച്) ചർച്ചചെയ്യും, രാത്രിയിൽ മോഷണത്തെക്കുറിച്ച് (ഭാഗവതത്തെക്കുറിച്ച്) ചർച്ച ചെയ്യും കാലം കഴിക്കുന്നു.

**സ്വഹസ്തഗ്രഥിതാ മാലാ സ്വഹസ്തഘൃഷ്ടചന്ദനം**
**സ്വഹസ്തലിഖിതം സ്തോത്രം ശക്രസ്യാപി ശ്രിയം ഹരേത് 12**

ഈശ്വരപൂജയ്ക്കായി സ്വന്തം കൈ കൊണ്ടുണ്ടാക്കിയ മാല, താൻ തന്നെ അരച്ച ചന്ദനം, സ്വന്തമായി എഴുതിയ സ്തോത്രം എന്നിവയുടെ ഫലമായി ഇന്ദ്രതുല്യമായ ഐശ്വര്യമുണ്ടാകുന്നു.

**ഇക്ഷുദണ്ഡാസ്തിലാഃ ശൂദ്രാഃ കാന്താ ഹേമ ച മേദിനീ**
**ചന്ദനം ദധി താംബൂലം മർദ്ദനാദ് ഗുണവർധനം 13**

കരിമ്പ്, എള്ള്, ശൂദ്രൻ (സംസ്കാരമില്ലാത്തവനെന്ന അർത്ഥത്തിൽ) ദുഷ്ടയായ സ്ത്രീ, സ്വർണ്ണം, മണ്ണ്, ചന്ദനം,

തൈര്, താംബൂലം എന്നിവയെ മർദ്ദിക്കും തോറും ഗുണമേറും.

**ദരിദ്രതാ ധീരതയാ വിരാജതേ**
**കുവസ്ത്രതാ ശുഭ്രതയാ വിരാജതേ**
**കദന്നതാ ചോഷ്ണതയാ വിരാജതേ**
**കുരൂപതാ ശീലതയാ വിരാജതേ** 14

ദാരിദ്ര്യം ധീരത കൊണ്ടും, പഴയ വസ്ത്രം വൃത്തി കൊണ്ടും, രുചി കുറഞ്ഞ ആഹാരം ചൂട്ട കൊണ്ടും, സൗന്ദര്യമില്ലായ്മ സ്വഭാവഗുണം കൊണ്ടും വിരാജിക്കുന്നു.

# അദ്ധ്യായം 10

**ധനഹീനോ ന ഹീനശ്ച ധനികഃ സ സുനിശ്ചയഃ**
**വിദ്യാരത്നേന യോ ഹീന: സ ഹീന: സർവ്വവസ്തുഷു: 1**

സമ്പത്തിന്റെ അഭാവം കൊണ്ട് മാത്രം ഒരാൾ ദരിദ്രനാകുന്നില്ല, അയാൾ ധനികൻ തന്നെയാണ്. എന്നാൽ അറിവില്ലാത്തവൻ എല്ലാം കൊണ്ടും ദരിദ്ര നാണ്.

**ദൃഷ്ടിപൂതം ന്യസേത് പാദം വസ്ത്രപൂതം പിബേജ്ജലം**
**ശാസ്ത്രപൂതം വദേദ് വാക്യം മനഃപൂതം സമാചരേത് 2**

കണ്ണുകൾ കൊണ്ടു ശുദ്ധീകരിച്ച സ്ഥലത്തു കാൽവെയ്ക്കുകയും, വസ്ത്രം കൊണ്ട് ശുദ്ധമാക്കിയ ജലം കുടിക്കുകയും, ശാസ്ത്രജ്ഞാനം കൊണ്ട് ശുദ്ധമായ വാക്കു കൾ സംസാരിക്കുകയും, മനസ്സു കൊണ്ട് ശുദ്ധീകരിച്ച പ്രവർത്തികള് അനുഷ്ഠിക്കുകയും ചെയ്യേണ്ടതാണ്.

**സുഖാർത്ഥി ചേത് ത്യജേത് വിദ്യാം**
**വിദ്യാർത്ഥി ചേത് ത്യജേത് സുഖം**
**സുഖാർത്ഥിനഃ കുതോ വിദ്യാ**
**കുതോ വിദ്യാർത്ഥിനഃ  സുഖം 3**

സുഖമാഗ്രഹിക്കുന്നവൻ വിദ്യ ഉപേക്ഷിക്കട്ടെ. വിദ്യയാഗ്രഹിക്കുന്നവൻ സുഖത്തെയും (വിഷയഭോഗം) ഉപേക്ഷിക്കട്ടെ. എന്തെന്നാൽ സുഖം കാംക്ഷിക്കുന്നവന്

വിദ്യയെങ്ങനെ ലഭിക്കാനാണ്? വിദ്യ കാംക്ഷിക്കുന്നവന് സുഖമെങ്ങനെ ലഭിക്കാനാണ്?

**കവയഃ കിം ന പശ്യന്തി കിം ന കുർവന്തി യോഷിത**
**മദ്യപാഃ കിം ന ജല്പന്തി കിം ന ഭക്ഷന്തി വായസാഃ 4**

കവികൾ എന്താണ് കാണാത്തത്? സ്ത്രീകൾ എന്താണ് ചെയ്യാത്തത്? മദ്യപാനികൾ എന്താണ് പറയാത്തത്? കാക്ക ഭക്ഷിക്കാത്തതായി എന്താണുള്ളത്?

**രങ്കം കരോതി രാജാനം രാജാനം രങ്കമേവ ച**
**ധനിനം നിർധനം ചൈവ നിർധനം ധനിനം വിധിഃ 5**

വിധി ഭിക്ഷക്കാരനെ രാജാവാക്കുകയും, രാജാവിനെ ഭിക്ഷക്കാരനാക്കുകയും, ധനികനെ ദരിദ്രനാക്കുകയും, ദരിദ്രനെ ധനികനാക്കുകയും ചെയ്യുന്നു.

**ലുബ്ധാനാം യാചകഃ ശത്രുഃ മൂർഖാനാം ബോധകോ രിപുഃ**
**ജാരസ്ത്രീണാം പതിഃ ശത്രുഃ ചോരാണാം ചന്ദ്രമാ രിപുഃ 6**

അത്യാഗ്രഹിക്ക് ഭിക്ഷക്കാരനും, മൂഢന് ഉപദേശിക്കുന്നവനും, ജാരസ്ത്രീക്ക് ഭർത്താവും, കള്ളന്മാർക്ക് ചന്ദ്രനും ശത്രുവാണ്.

**യേഷാം ന വിദ്യ ന തപോ ന ദാനം**
**ജ്ഞാനം ന ശീലം ന ഗുണോ ന ധർമ്മഃ**
**തേ മർത്ത്യലോകേ ഭുവി ഭാരഭൃതാ**
**മനുഷ്യരൂപേണ മൃഗാശ്ചരന്തി 7**

ആർക്കാണോ വിദ്യയും, തപസ്സും, ദാനശീലവും, ജ്ഞാനവും, സമ്പത്തും, സത്സ്വഭാവവും, ധർമ്മനിഷ്ഠയും ഇല്ലാത്തത് അവർ ഈ ലോകത്തിൽ ഭൂമിയ്ക്ക് ഭാരമായി മനുഷ്യരൂപം പൂണ്ട് ജീവിക്കുന്ന മൃഗങ്ങളാണ്.

**അന്തഃസാര വിഹീനാനാം ഉപദേശോ ന ജായതേ**
**മലയാചലസംസർഗാത് ന വേണുശ്ചന്ദനായതേ 8**

അകത്ത് കാമ്പില്ലാത്തവർക്ക് ഉപദേശം കൊണ്ട് പ്രയോജനമുണ്ടാകുന്നില്ല. മലയപർവ്വതവുമായുള്ള സംസർഗം കൊണ്ടുപോലും മുള ചന്ദനമായി മാറുന്നില്ല.

**യസ്യ നാസ്തി സ്വയം പ്രജ്ഞാ ശാസ്ത്രം തസ്യ കരോതി കിം**
**ലോചനാഭ്യാം വിഹീനസ്യ ദർപണഃ കിം കരിഷ്യതി 9**

സ്വയം വിവേകജ്ഞാനമില്ലാത്തവർക്ക് ശാസ്ത്രജ്ഞാനം കൊണ്ട് എന്തു പ്രയോജനമുണ്ടാകാനാണ്? കണ്ണില്ലാത്തവന് കണ്ണാടി കൊണ്ട് എന്തു പ്രയോജനമുണ്ടാകാനാണ്?

**ദുർജ്ജനം സജ്ജനം കർത്തുമുപായോ നഹി ഭൂതലേ**
**അപാനം ശതധാ ധൗതം ന ശ്രേഷ്ഠം ഇന്ദ്രിയം ഭവേത് 10**

ദുഃസ്വഭാവികളെ നല്ലവരാക്കി മാറ്റുവാനുള്ള യാതൊരുപായവും ഈ ഭൂമിയിലില്ല. വിസർജനേന്ദ്രിയത്തെ എത്ര നൂറു വട്ടം കഴുകിയാലും അത് ഇന്ദ്രിയങ്ങളിൽ ശ്രേഷ്ഠമാകുകയില്ല.

**ആപ്തദ്വേഷാത് ഭവേന്മൃത്യുഃ പരദ്വേഷാത് ധനക്ഷയഃ**
**രാജദ്വേഷാത് ഭവേന്നാശോ ബ്രഹ്മദ്വേഷാത് കുലക്ഷയഃ 11**

മഹാത്മാക്കളോടുള്ള വിരോധം കൊണ്ട് മരണവും, മറ്റൊരാളോള്ള വിരോധം കൊണ്ട് ധനനാശവും, രാജാവിനോടുള്ള വിരോധം കൊണ്ട് സർവ്വനാശവും, ബ്രാഹ്മണനോടുള്ള വിരോധം കൊണ്ട് കുലനാശവും സംഭവിക്കുന്നു.

**വരം വനം വ്യാഘ്രഗജേന്ദ്ര സേവിതം**
**ദ്രുമാലയം പത്രഫലാംബു ഭോജനം**
**തൃണേഷു ശയ്യാ ശതജീർണവൽക്കലം**
**ന ബന്ധുമദ്ധ്യേ ധനഹീന ജീവനം 12**

പുലിയും ആനയും വസിക്കുന്ന കാട്ടിൽ ഇലയും, പഴങ്ങളും, വെള്ളവും കഴിച്ചും, പുല്ലിൽ കിടന്നും, പഴകിയ മരവുരി ധരിച്ചും കഴിയുന്നതാണ് ബന്ധുക്കളുടെയിടയിൽ ദരിദ്രനായി ജീവിക്കുന്നതിനേക്കാൾ നല്ലത്.

**വിപ്രോ വൃക്ഷസ്തസ്യ മൂലം ച സന്ധ്യാ**
**വേദഃ ശാഖാ ധർമ്മ കർമ്മാണി പത്രം**
**തസ്മാന്മൂലം യത്നതോ രക്ഷണീയം**
**ഛിന്നേ മൂലേ നൈവ ശാഖാ ന പത്രം 13**

ബ്രാഹ്മണനെ ഒരു വൃക്ഷമായി കരുതിയാൽ അതിന്റെ വേരു സന്ധ്യാവന്ദനവും, ശാഖകൾ വേദങ്ങളും, ഇലകൾ ധാർമ്മികകർമ്മങ്ങളുമാണ്. അതുകൊണ്ട് വേരിനെ പ്രയാസപ്പെട്ട് രക്ഷിക്കേണ്ടതാണ്. വേരുകളില്ലെങ്കിൽ പിന്നെ കൊമ്പും, ഇലകളുമെവിടെയുണ്ടാകാനാണ്?

**മാതാ ച കമലാ ദേവീ പിതാ ദേവോ ജനാർദ്ദനഃ**
**ബാന്ധവാ വിഷ്ണു ഭക്താശ്ച സ്വദേശോ ഭുവനത്രയം 14**

എന്റെ അമ്മ ലക്ഷ്മീ ദേവിയും, പിതാവ് വിഷ്ണുഭഗവാനും, ബന്ധുക്കൾ വിഷ്ണുഭക്തരെല്ലാവരും തന്നെയും, സ്വദേശം മൂന്നു ലോകങ്ങളുമാകുന്നു.

**ഏകവൃക്ഷസമാരൂഢാ നാനാവർണാ വിഹംഗമാഃ**
**പ്രാതർ ദശ ദിശോ യാന്തി കാ തത്ര പരിദേവനാ 15**

ഒരേ വൃക്ഷത്തിൽ വസിക്കുന്ന പലവർണ്ണത്തിലുള്ള പക്ഷികൾ നേരം വെളുക്കുമ്പോൾ പത്തുദിശകളിലേക്കു പോകുന്നു. ഇതിലെന്താണ് വിഷമിക്കുവാനുള്ളത്? (വൈവിധ്യം ലോകസ്വഭാവമാണ് എന്നാണിതു നല്കുന്ന സൂചന).

**ബുദ്ധിർയസ്യ ബലം തസ്യ നിർബുദ്ധേസ്തു കുതോ ബലം**
**വനേ സിംഹോ മദോന്മത്തഃ ശശകേന നിപാതിതഃ 16**

ബുദ്ധിയുള്ളതാർക്കാണ് അവന് ശക്തിയുമുണ്ട്. ബുദ്ധിയില്ലാത്തവന് എവിടെയാണ് ശക്തിയുള്ളത്? വനത്തിൽ മുയൽ അഹങ്കാരിയായ സിംഹത്തെ തോൽപ്പിച്ചുവല്ലോ.

**കാ ചിന്താ മമ ജീവനേ യദി ഹരിർവിശ്വംഭരോ ഗീയതേ**
**നോ ചേദർഭകജീവനായ ജനനീസ്തന്യം കഥം നിർമമേ**

**ഇത്യാലോച്യ മുഹുർമുഹുര് യദുപതേ ലക്ഷ്മീപതേ കേവലം**
**ത്വത്പാദാംബുജ സേവനേന സതതം കാലോ മയാ നീയതേ**

എല്ലാ ജീവജാലങ്ങളെയും പാലിക്കുന്ന വിഷ്ണുവുള്ളപ്പോൾ ഞാൻ എന്റെ ജീവിതത്തെക്കുറിച്ചോർത്ത് എന്തിനാണ് വിഷമിക്കേണ്ടത്? അല്ലെങ്കിൽ ജനിച്ചുവീണ കുഞ്ഞിന് വേണ്ടി മുലപ്പാൽ സൃഷ്ടിക്കപ്പെട്ടതെങ്ങനെ? ഇത് വീണ്ടും വീണ്ടും ആലോചിച്ച്, ഹേ ലക്ഷ്മീപതിയായ കൃഷ്ണാ, ഞാൻ അവിടുത്തെ പാദസേവനം ചെയ്ത് കാലം കഴിക്കുന്നു.

**ഗീർവാണവാണീഷു വിശിഷ്ട ബുദ്ധി-**
**സ്തഥാപി ഭാഷാന്തര ലോലുപോഹം**
**യഥാ സുധായാമമരേഷു സത്യാം**
**സ്വർഗ്ഗംഗനാനാമധരാസവേ രുചിഃ 18**

എനിക്ക് സംസ്കൃതഭാഷയോട് അതിയായ ആദരവുണ്ടെങ്കിലും അന്യഭാഷകളോടും പ്രതിപത്തിയുണ്ട്. സ്വർഗ്ഗത്തിൽ ദേവന്മാർക്ക് കുടിക്കുവാനായി അമൃതുണ്ടെങ്കിലും അവർ അപ്സരസ്ത്രീകളുടെ അധരരസം കുടിക്കുവാനിഷ്ടപ്പെടുന്നതു പോലെയാണിത്.

**അന്നാദ്ദശഗുണം പിഷ്ടം പിഷ്ടാദ്ദശ ഗുണം പയഃ**
**പയസോഷ്ടഗുണം മാംസം മാംസാദ്ദശ ഗുണം ഘൃതം 98**

സാധാരണ ആഹാരത്തേക്കാൾ പത്തിരട്ടി ഗുണം ധാന്യം

പൊടിച്ചുണ്ടാക്കുന്ന ആഹാരത്തിനുണ്ട്. അതിനും പത്തിരട്ടി ഗുണം പാലിനുണ്ട്. പാലിന്റെ എട്ടിരട്ടി ഗുണം

മാംസത്തിനുണ്ട്. മാംസത്തിന്റെ പത്തിരട്ടി ഗുണം നെയ്യിനുമുണ്ട്.

**ശോകേന രോഗാ വർധന്തേ പയസാ വർധതേ തനുഃ**
**ഘൃതേന വർധതേ വീര്യം മാംസാന്മാംസം പ്രവർധതേ 20**

ദുഃഖം മൂലം രോഗങ്ങൾ വർദ്ധിക്കുന്നു. പാൽ കുടിക്കുന്നതുകൊണ്ട് ശരീരം നന്നാകുന്നു. നെയ്യ് കഴിക്കുന്നതുകൊണ്ട് ശക്തി വർദ്ധിക്കുന്നു. മാംസഭക്ഷണം കൊണ്ട് മാംസം വർദ്ധിക്കുകയും ചെയ്യുന്നു.

# അദ്ധ്യായം 11

**ദാതൃത്വം പ്രിയവക്തൃത്വം ധീരത്വമുചിതജ്ഞതാ**
**അഭ്യാസേന ന ലഭ്യന്തേ ചത്വാരഃ സഹജാ ഗുണാഃ 1**

ദാനശീലം, പ്രിയമായി സംസാരിക്കുന്ന സ്വഭാവം, ധൈര്യം, ഔചിത്യം എന്നിവ സഹജമായി ഉണ്ടാകുന്ന ഗുണങ്ങളാണ്. അവ പരിശീലിനത്തിലൂടെ ലഭിക്കുന്ന വയല്ല.

**ആത്മവർഗ്ഗം പരിത്യജ്യ പരവർഗ്ഗം സമാശ്രയേത്**
**സ്വയമേവ ലയം യാതി തഥാ രാജാന്യധർമ്മതഃ 2**

തന്റെ സമുദായത്തെ ഉപേക്ഷിച്ച് അന്യസമുദായത്തിനെ ആശ്രയിക്കുന്നവനും പരധർമ്മം അനുഷ്ഠിക്കുന്ന രാജാവും നശിക്കും.

**ഹസ്തിഃ സ്ഥൂലതനു: സ ചാങ്കുശവശ:**
**കിം ഹസ്തിമാത്രോങ്കുശോ**
**ദീപേ പ്രജ്വലിതേ പ്രണശ്യതി തമഃ**
**കിം ദിപമാത്രം തമഃ**
**വജ്രേണാപി ഹതാഃ പതന്തി ഗിരയഃ**
**കിം വ്രജമാത്രാ നഗാഃ**
**തേജോ യസ്യ വിരാജതേ സ ബലവാൻ**
**സ്ഥൂലേഷു കഃ പ്രത്യയഃ 3**

വലിയ ശരീരമുള്ള ആന തോട്ടി കൊണ്ട് നിയന്ത്രി ക്കപ്പെടുന്നു. തോട്ടി ആനയെപ്പോലെ വലുതാണോ?

അന്ധകാരം അകറ്റാൻ ഒരു ഒരു ചെറിയ വിളക്കിന് കഴിയും. വിളക്ക് അന്ധകാരത്തോളം വലുതാണോ? വജ്രാഘാതമേറ്റ് പർവ്വതങ്ങള് വീഴകയുണ്ടായി (പുരാണ കഥയിൽ നിന്ന്). പർവ്വതങ്ങളോളം വലുതാണോ വജ്രായുധം? തേജസ്സുള്ളവൻ ബലവാനായി ശോഭിക്കുന്നു വെന്നല്ലാതെ വലിപ്പം കൊണ്ടെന്തു കാര്യം?

**കലൌ ദശാസഹസ്രേഷു ഹരിസ്ത്യജതി മേദിനിം**
**തദർദ്ധം ജാഹ്നവി തോയം തദർദ്ധം ഗ്രാമദേവതാ 4**

കലിയുഗം പതിനായിരാം ആണ്ടാകുമ്പോൾ വിഷ്ണുവും, അയ്യായിരാമാണ്ടാകുമ്പോൾ ഗംഗാജലവും, രണ്ടായിരത്തി അഞ്ഞൂറാമാണ്ടാകുമ്പോൾ ഗ്രാമദേവതകളും ഭൂമിയെ ഉപേക്ഷിക്കും.

**ഗൃഹാസക്തസ്യ നോ വിദ്യാ നോ ദയാ മാംസഭോജിനഃ**
**ദ്രവ്യലുബ്ധസ്യ നോ സത്യം സ്ത്രൈണസ്യ ന പവിത്രതാ 5**

ഗൃഹജീവിതത്തിനോടാസക്തിയുള്ളവന് വിദ്യയും, മാംസാ ഹാരിയായവന് ദയയും, ധനലോഭമുള്ളവന് സത്യസന്ധ തയും, സ്ത്രീലമ്പടന് പവിത്രതയുമുണ്ടാകില്ല.

**ന ദുർജ്ജനഃ സാധുദശാമുപൈതി**
**ബഹുപ്രകാരൈരപി ശിഷ്യമാണഃ**
**ആമൂലസിക്തഃ പയസാ ഘൃതേന**
**ന നിംബവൃക്ഷോ മധുരത്വമേതി 6**

ദുഃസ്വഭാവിയായ ഒരാളെ എങ്ങനെയൊക്കെ പരിശീലി പ്പിച്ചാലും അയാൾ സത്സ്വഭാവിയായി മാറില്ല. വേപ്പുമര

ത്തിനെ അടിമുടി പാലും നെയ്യും കൊണ്ട് നനച്ചാലും അത് മധുരമുള്ളതായിത്തീരില്ല.

**അന്തർഗതമലോ ദുഷ്ടഃ തീർത്ഥസ്നാനശതൈരപി**
**ന ശുദ്ധ്യതി യഥാ ഭാണ്ഡം സുരായാ ദാഹിതം ച സത് 7**

ദുഷ്ടന്റെ അന്തഃകരണം തന്നെ മലിനമാണ്. നൂറുകണക്കിന് പുണ്യനദികളിൽ കുളിച്ചാലും അയാൾ ശുദ്ധനാകില്ല. മദ്യം വിളമ്പുന്ന പാത്രം തീയിൽ ദഹിപ്പിച്ചാലും അതിന്റെ മണം നഷ്ടമാകാത്തതു പോലെയാണിത്.

**ന വേത്തി യോ യസ്യ ഗുണ പ്രകർഷം**
**സ തം സദാ നിന്ദതി നാത്ര ചിത്രം**
**യഥാ കിരാതീ കരികുംഭജാതാം**
**മുക്താം പരിത്യജ്യ ബിഭർത്തി ഗുഞ്ജാം 8**

ഒരു വസ്തുവിന്റെ ഗുണമഹിമ അറിയാത്തയാൾ അതിനെ അവഹേളിക്കുന്നുവെങ്കിൽ അതിലെന്താണ് അതിശയിക്കുവാനുള്ളത്? വേടസ്ത്രീ ആനയുടെ മസ്തകത്തിലുണ്ടായ മുത്തിനെ ഉപേക്ഷിച്ച് കുന്നിക്കുരുസ്വീകരിക്കുന്നതു പോലെയാണിത്.

**യേ തു സംവത്സരം പൂർണ്ണം നിത്യം മൌനേന ഭുഞ്ജതേ**
**യുഗകോടിസഹസ്രം തു സ്വർഗ്ഗ ലോകേ മഹീയതേ 9**

ആരാണോ ഒരു വർഷത്തേയ്ക്ക് പൂർണ്ണമായ മൌനം അവലംബിക്കുന്നത് അയാൾ ആയിരം കോടി യുഗം സ്വർഗ്ഗത്തിൽ ജീവിക്കുന്നു.

**കാമക്രോധൗ തഥാ ലോഭം സ്വാദു ശൃംഗാരകൌതുകേ**
**അതിനിദ്രാതിസേവേ ച വിദ്യാർത്ഥീ ഹ്യഷ്ട വർജയേത് 10**

കാമം, ക്രോധം, ലോഭം, രുചിയുള്ള ആഹാരം, ശൃംഗാരം, നേരമ്പോക്ക്, അതിയായി നിദ്രിക്കുക, അതിയായി വ്യായാമം ചെയ്യുക എന്നീ എട്ടു ശീലങ്ങൾ വിദ്യാർത്ഥി ഉപേക്ഷിക്കണം.

**അകൃഷ്ടഫലമൂലാനി വനവാസരതിഃ സദാ**
**കുരുതേഹരഹഃ ശ്രാദ്ധം ഋഷിർ വിപ്രഃ സ ഉച്യതേ 11**

കൃഷിചെയ്യാതെ വളർന്ന പഴങ്ങളും, കിഴങ്ങുകളും മാത്രം ഭക്ഷിക്കുന്നവനും, വനവാസം ഇഷ്ടപ്പെടുന്നവനും നിത്യവും തർപ്പണം ചെയ്യുന്നവനുമായ ബ്രാഹ്മണനെ ഋഷിയെന്നു പറയുന്നു.

**ഏകാഹാരേണ സന്തുഷ്ടഃ ഷട്കർമ്മനിരതഃ സദാ**
**ഋതുകാലാഭിഗാമീ ച സ വിപ്രോ ദ്വിജ ഉച്യതേ 12**

ഒരു നേരം മാത്രം ഭക്ഷിക്കുന്നതിൽ തൃപ്തനായിരിക്കുകയും, ഷട്കർമ്മങ്ങൾ[4] എന്നും അനുഷ്ഠിക്കുന്നവനും ഋതു കാലത്തു മാത്രം ഭാര്യയുമായി സഹശയനം ചെയ്യുന്ന ബ്രാഹ്മണനെ ദ്വിജനെന്നു പറയുന്നു.

**ലൌകികേ കർമണി രതഃ പശൂനാം പരിപാലകഃ**
**വാണിജ്യകൃഷികർമ്മാ യഃ സ വിപ്രോ വൈശ്യ ഉച്യതേ 13**

[4] ബ്രാഹ്മണനു സ്മൃതി അനുശാസിക്കുന്ന ആറു കർമ്മങ്ങൾ - മനുസ്മൃതി 10.75

ലൗകികകർമ്മങ്ങളിൽ തല്പരനും, കന്നുകാലികളെ വളർത്തുന്നവനും, കച്ചവടവും കൃഷിയും ചെയ്യുന്നവനുമായ ബ്രാഹ്മണനെ വൈശ്യനെന്നു വിളിക്കുന്നു.

**ലാക്ഷാദി തൈലനീലാനാം കുസുംഭമധുസർപ്പിഷാം**
**വിക്രേതാ മദ്യമാംസാനാം സ വിപ്രഃ ശൂദ്ര ഉച്യതേ 14**

അരക്ക്, എണ്ണ, നീലം, കുങ്കുമം, തേൻ, നെയ്യ്, മാംസം, മദ്യം എന്നീ വസ്തുക്കൾ വിൽക്കുന്ന ബ്രാഹ്മണനെ ശൂദ്രനെന്നു വിളിക്കുന്നു.

**പരകാര്യവിഹന്താ ച ദാംഭികഃ സ്വാർത്ഥസാധകഃ**
**ഛലി ദ്വേഷീ മൃദുഃ ക്രൂരോ വിപ്ര മാർജ്ജാര ഉച്യതേ 15**

അന്യന്റെ കാര്യങ്ങളിൽ തടസ്സമുണ്ടാക്കുന്നവനും, അഹങ്കാരിയും, സ്വാർത്ഥനും, വഞ്ചകനും, പുറമേ ദയവുള്ള വനായും വാസ്തവത്തിൽ ക്രൂരനുമായ ബ്രാഹ്മണനെ പൂച്ച എന്നു വിളിക്കുന്നു.

**വാപീകൂപതടാഗാനാം ആരാമസുരവേശ്മനാം**
**ഉച്ഛേദനേ നിരാശങ്ക സ വിപ്രോ മ്ലേച്ഛ ഉച്യതേ 16**

കുളം, കിണർ, തടാകങ്ങൾ, ഉദ്യാനം, ക്ഷേത്രം, എന്നിവയെ യാതൊരു മടിയുമില്ലാതെ നശിപ്പിക്കുന്ന ബ്രാഹ്മണനെ മ്ലേച്ഛനെന്നു വിളിക്കുന്നു.

**ദേവദ്രവ്യം ഗുരുദ്രവ്യം പരദാരാഭിമർശനം**
**നിർവ്വാഹഃ സർവ്വഭൂതേഷു വിപ്രഃ ചണ്ഡാള ഉച്ച്യതേ 17**

ദേവന്റെ സ്വത്ത്, ഗുരുവിന്റെ സ്വത്ത്, അന്യന്റെ ഭാര്യ എന്നിവ അപഹരിക്കുന്ന ബ്രാഹ്മണനെ ചണ്ഡാലനെന്നു വിളിക്കുന്നു.

**ദേയം ഭോജ്യധനം ധനം സുകൃതിഭിർ**
**നോ സഞ്ചയസ്തസ്യ വൈ**
**ശ്രീ കർണസ്യ ബലേശ്ച വിക്രമപതേ**
**രദ്യാപി കീർത്തിഃ സ്ഥിതാ**
**അസ്മാകം മധുദാനഭോഗരഹിതം നഷ്ടം ചിരാത്സഞ്ചിതം**
**നിർവ്വാണാദിതി നൈജപാദയുഗലം**
**ധർഷന്ത്യഹോ മക്ഷികാഃ** 18

പുണ്യശാലികളായവർ തങ്ങളുടെ സമ്പത്ത് സഞ്ചയിച്ചു വെയ്ക്കാതെ ദാനം ചെയ്യേണ്ടതാണ്. ദാനം കൊണ്ടാണ് കർണന്, ബലി, വിക്രമാദിത്യൻ എന്നിവരുടെ കീർത്തി ഇന്നും നിലനിൽക്കുന്നത്. "ഞങ്ങൾ വളരെക്കാലമായി അനുഭവിക്കാതെയും ദാനം ചെയ്യാതെയും സ്വരൂപിച്ചു വെച്ചിരുന്ന തേൻ ഇതാ നഷ്ടമായല്ലോ" എന്നു പറഞ്ഞുകൊണ്ട് തേനീച്ചകൾ നിലത്തു കാലുകളിട്ടടിച്ചു കൊണ്ട് വിലപിക്കുന്നു.

# അദ്ധ്യായം 12

**സാനന്ദം സദനം സുതാസ്സു സുധിയഃ**
**കാന്താ പ്രിയാലാപിനീ**
**ഇച്ഛാപൂർത്തിധനം സ്വയോഷിതി രതിഃ**
**സ്വാജ്ഞാപരാഃ സേവകാഃ**
**ആതിഥ്യം ശിവപൂജനം പ്രതിദിനം**
**മിഷ്ടാന്നപാനം ഗൃഹേ**
**സാധോഃ സംഗമുപാസതേ ച സതതം**
**ധന്യോ ഗൃഹസ്ഥാശ്രമഃ 1**

വീട്ടിൽ സന്തുഷ്ടമായ അന്തരീക്ഷവും, ബുദ്ധിമാന്മാരായ മക്കളും, പ്രിയമായി സംസാരിക്കുന്ന ഭാര്യയും, ആവശ്യത്തിനു സമ്പത്തും, സ്വപത്നിയിൽ പ്രേമവും, അനുസരണയുള്ള സേവകരും, അതിഥിസത്ക്കാരവും, എന്നും ശിവപൂജനവും, രുചികരമായ ഭക്ഷണവും, സജ്ജനങ്ങളുമായുള്ള സഹവാസവുമുണ്ടെങ്കിൽ ഗൃഹസ്ഥജീവിതം ധന്യമാണ്.

**ആർത്തേഷു വിപ്രേഷു ദയാന്വിതശ്ച**
**യച്ഛ്രദ്ധയാ സ്വല്പമുപൈതി ദാനം**
**അനന്തപാരം സമുപൈതി രാജൻ**
**യദ്ദീയതേ തന്ന ലഭേദ് ദ്വിജേഭ്യഃ 2**

ദുഃഖിതനായ ബ്രാഹ്മണനോട് ദയ തോന്നി ഭക്തിപൂർവ്വം കുറച്ചെന്തെങ്കിലും ദാനം ചെയ്താൽ അതിന്റെ ഫലം എത്രയോ മടങ്ങ് അധികമായിരിക്കും. ബ്രാഹ്മണർക്കു

ദാനമായി നല്കിയ വസ്തു അതുപോലെയല്ല തിരിച്ചു കിട്ടുന്നത്.

**ദാക്ഷിണ്യം സ്വജനേ, ദയാ പരജനേ,**
**ശാഠ്യം സദാ ദുർജ്ജനേ**
**പ്രീതിഃസാധുജനേ, സ്മയഃ ഖലജനേ,**
**വിദ്വജ്ജനേ ചാർജ്ജവം,**
**ശൌര്യം ശത്രുജനേ, ക്ഷമാ ഗുരുജനേ,**
**നാരീജനേ ധൃഷ്ടതാ**
**ഇത്ഥം യേ പുരുഷാഃ കലാസു കുശലാ-**
**സ്തേഷ്വേവ ലോകസ്ഥിതിഃ 3**

ബന്ധുക്കളോട് ഔദാര്യവും, അന്യരോട് ദയയും, ദുർജ്ജനങ്ങളോട് എന്നും ശാഠ്യവും, സജ്ജനങ്ങളോട് സ്നേഹവും, ദുഷ്ടന്മാരോട് അഹങ്കാരവും, വിദ്വാന്മാരോട് സത്യസന്ധതയും, ശത്രുക്കളോട് ശൌര്യവും, മുതിർന്നവരോട് ക്ഷമയും, സ്ത്രീകളോട് പൌരുഷവും പ്രകടിപ്പിക്കുന്നവരും കലകളിൽ പ്രാവീണ്യമുള്ളവരുമായ പുരുഷന്മാരിലാണ് ലോകത്തെ നയിക്കുന്നത്.

**ഹസ്തൗ ദാനവിവർജിതൗ ശ്രുതിപുടൗ**
**സാരസ്വതദ്രോഹിണൗ**
**നേത്രേ സാധുവിലോകനേന രഹിതേ**
**പാദൗ ന തീർഥംഗതൗ**
**അന്യായാർജിതവിത്തപൂർണമുദരം**
**ഗർവ്വേണ തുംഗം ശിരോ**
**രേ രേ ജംബുക മുഞ്ച മുഞ്ച സഹസാ**
**നീചം സുനിന്ദ്യം വപുഃ 4**

ഹേ കുറുക്കാ, ദാനം ചെയ്യാത്ത കൈകളും, ശാസ്ത്രം ശ്രവിച്ചിട്ടില്ലാത്ത കാതുകളും, സജ്ജനങ്ങളെ കണ്ടിട്ടില്ലാത്ത കണ്ണുകളും, പുണ്യതീർഥങ്ങൾ സന്ദർശിക്കാത്ത കാലുകളും, അന്യായമായി നേടിയ സമ്പത്ത് കൊണ്ട് നിറയ്ക്കപ്പെട്ട വയറും, അഹങ്കാരത്താൽ ഉയർന്നു നിന്നിരുന്ന ശിരസ്സുമുള്ള ഈ ശരീരം നീ ഉപേക്ഷിക്കൂ.

**യേഷാം ശ്രീമദ് യശോദാസുതപദകമലേ**
**നാസ്തി ഭക്തിർ നരാണാം**
**യേഷാമാഭീരകന്യാപ്രിയഗുണകഥനേ**
**നാനുരക്താ രസജ്ഞാ**
**യേഷാം ശ്രീകൃഷ്ണലീലാലലിതരസകഥാ**
**സാദരൗ നൈവ കർണൗ**
**ധിക് താൻ ധിക് താൻ ധിഗേതാൻ കഥയതി സതതം**
**കീർത്തനസ്ഥോ മൃദംഗഃ 5**

ആർക്കാണോ യശോദാസുതനായ കൃഷ്ണന്റെ പദകമലങ്ങളിൽ ഭക്തിയും, ഗോപികാനാഥന്റെ ഗുണങ്ങളെ വർണിക്കുവാൻ ഇഷ്ടപ്പെടുന്ന നാവും, ശ്രീകൃഷ്ണലീലകളെ ആദരവോടെ കേൾക്കുന്ന കാതും ഇല്ലാത്തത് അവർ എത്രമാത്രം നിന്ദ്യരാണെന്നാണ് കീർത്തനസമയത്ത് മൃദംഗം "ധിക് താൻ"എന്ന ശബ്ദത്തിലൂടെ പറയുന്നത്.

**പത്രം നൈവ കരീരവിടപേ**
**ദോഷോ വസന്തസ്യ കിം**
**നോലൂകോപ്യവലോകതേ യദി ദിവാ**
**സൂര്യസ്യ കിം ദൂഷണം**
**വർഷൈനൈവ പതന്തി ചാതക മുഖേ**
**മേഘസ്യ കിം ദൂഷണം**

**യത്പൂർവ്വം വിധിനാ ലലാടലിഖിതം**
**തന്മാർജ്ജിതും കഃ ക്ഷമഃ 6**

വസന്തകാലത്ത് മുള പൂക്കാത്തതിൽ വസന്തത്തിന്റെ ദോഷമെന്താണ്? പകൽ മൂങ്ങയ്ക്ക് കണ്ണു കാണാത്തതിൽ സൂര്യന്റെ ദോഷമെന്താണ്? വേഴാമ്പലിന്റെ വായിൽ മഴത്തുള്ളി വീഴാത്തതിൽ മേഘത്തിന്റെ കുറ്റമെന്താണ്? വിധിയെ മാറ്റുവാൻ ആർക്കു കഴിയും?

**സത്സംഗാദ് ഭവതി ഹി സാധുതാ ഖലാനാം**
**സാധൂനാം നഹി ഖലസംഗതഃ ഖലത്വം**
**ആമോദം കുസുമഭവം മൃദേവ ധത്തേ**
**മൃദ്ഗന്ധം നഹി കുസുമാനി ധാരയന്തി 7**

സജ്ജനങ്ങളുടെ സഹവാസം കൊണ്ട് ദുഃസ്വഭാവികൾ നന്നായിത്തീരുന്നു. എന്നാൽ ദുർജനങ്ങളുടെ സഹവാസം കൊണ്ട് സജ്ജനങ്ങളുടെ നല്ല സ്വഭാവം നഷ്ടമാകുന്നില്ല. പുഷ്പങ്ങളുടെ സാമീപ്യം കൊണ്ട് മണ്ണിന് സുഗന്ധം വരാം. എന്നാൽ പൂക്കൾ മണ്ണിന്റെ മണം കൈക്കൊള്ളുന്നില്ല.

**സാധൂനാം ദർശനം പുണ്യം തീർഥഭൂതാ ഹി സാധവഃ**
**കാലേന ഫലതേ തീർഥഃ സദ്യഃ സാധുസമാഗമഃ 8**

സജ്ജനങ്ങളെ കാണുന്നതുതന്നെ പുണ്യദായകമാണ്. അവർ പുണ്യനദികളെപ്പോലെയാണ്. പുണ്യതീർത്ഥങ്ങൾ കാലക്രമേണ മാത്രമേ ഒരാളെ പവിത്രീകരിക്കുന്നുള്ളൂ. എന്നാൽ സജ്ജനങ്ങളുമായുള്ള സഹവാസത്തിന്റെ ഫലം ഉടൻ തന്നെ ലഭിക്കുന്നു.

**വിപ്രാസ്മിന്നഗരേ മഹാൻ കഥയ കഃ**
**താലദ്രുമാണാം ഗണഃ**
**കോ ദാതാ? രജകോ ദദാതി വസനം**
**പ്രാതർഗൃഹിത്വാ നിശി**
**കോ ദക്ഷഃ പരദാരവിത്തഹരണേ**
**സർവ്വേപി ദക്ഷോ ജനഃ**
**കസ്മാജ്ജീവസി ഹേ സഖേ വിഷകൃമി-**
**ന്യായേന ജീവാമ്യഹം 9**

ഹേ ബ്രാഹ്മണാ, ഈ നഗരത്തിൽ ഏറ്റവും മഹാനാ യിട്ടുള്ളത് ആരാണ്?
പനമരങ്ങളാണ് ഇവിടെ ഏറ്റവും ഉയർന്നു നിൽക്കുന്നത്.
ഏറ്റവുമധികം ദാനം ചെയ്യുന്നതാരാണ്?
അലക്കുകാരൻ, അയാൾ രാവിലെ കൊണ്ടുപോകുന്ന ഉടുപ്പ് രാത്രി തിരിച്ചു നല്കുന്നു.
അതിസമർത്ഥൻ ആരാണ്?
അന്യന്റെ സമ്പത്തും ഭാര്യയേയും അപഹരിക്കുവാൻ എല്ലാവരും സമർത്ഥരാണ്.
താങ്കൾ എങ്ങനെ ഇവിടെ ജീവിക്കുന്നു?
വിഷത്തിൽ ജനിച്ചുവളർന്ന കൃമി അതിൽ ജീവിക്കുന്നതു പോലെ.

**ന വിപ്രപാദോദകകർദമാണി**
**ന വേദശാസ്ത്രധ്വനിഗർജ്ജിതാനി**
**സ്വാഹാസ്വധാകാരവിവർജിതാനി**
**ശ്മശാനതുല്യാനി ഗൃഹാണി താനി 10**

ബ്രാഹ്മണരുടെ പാദങ്ങൾ കഴുകിയിട്ടില്ലാത്തതും, വേദമന്ത്രധ്വനി കേൾക്കാത്തതും, ഹോമമോ യാഗമോ നടന്നിട്ടില്ലാത്തതുമായ വീടുകൾ ശ്മശാനതുല്യമാണ്.

**സത്യം മാതാ പിതാ ജ്ഞാനം**
**ധർമ്മോ ഭ്രാതാ ദയാ സ്വസാ**
**ശാന്തി പതി ക്ഷമാ പുത്രഃ**
**ഷഡേതേ മമ ബാന്ധവാഃ 11**

സത്യം എന്റെ അമ്മയും, ജ്ഞാനം പിതാവും, ധർമ്മം സഹോദരനും, ദയ സഹോദരിയും, ശാന്തി ഭാര്യയും, ക്ഷമ പുത്രനുമാണ്. ഈ ആറു പേരാണ് എന്റെ ബന്ധുക്കൾ .

**അനിത്യാനി ശരീരാണി വിഭവോ നൈവ ശാശ്വതഃ**
**നിത്യം സന്നിഹിതോ മൃത്യുഃ കർത്തവ്യോ ധർമ്മസംഗ്രഹഃ 12**

ശരീരം ശാശ്വതമല്ല, സമ്പത്ത് സ്ഥിരവുമല്ല. മരണം എന്നും കൂടെത്തന്നെയുണ്ട്. അതുകൊണ്ട് പുണ്യകർമ്മങ്ങൾ ചെയ്യുക.

**നിമന്ത്രോണോത്സവാ വിപ്രാ ഗാവോ നവതൃണോത്സവാഃ**
**പത്യുത്സാഹയുതാ നാര്യഃ അഹം കൃഷ്ണരണോത്സവഃ 13**

ബ്രാഹ്മണർ സദ്യയ്ക്കുള്ള ക്ഷണം ലഭിക്കുമ്പോൾ ആഹ്ലാദിക്കുന്നു. പശുക്കൾ പുതുതായി വളർന്ന പുല്ലു കണ്ട് ആഹ്ലാദിക്കുന്നു. സ്ത്രീകൾ ഭർത്താവുമായുള്ള സമാഗമത്തിൽ ആഹ്ലാദിക്കുന്നു. ഞാൻ ശ്രീകൃഷ്ണലീലകളിൽ ആഹ്ലാദിക്കുന്നു.

**മാതൃവൽപരദാരരേഷു പരദ്രവ്യേഷു ലോഷ്ടവത്**
**ആത്മവത് സർവ്വഭൂതേഷു യഃ പശ്യതി സ പണ്ഡിതഃ 14**

അന്യന്റെ പത്നിയെ മാതാവിനെപ്പോലെയും, അന്യരുടെ സ്വത്തിനെ മൺകട്ടപോലെയും, എല്ലാ ജീവജാലങ്ങളെയും തന്നെപ്പോലെയും കാണുന്ന വ്യക്തിയാണ് യഥാർഥജ്ഞാനി.

**ധർമ്മേ തത്പരതാ മുഖേ മധുരതാ**
**ദാനേ സമുത്സാഹതാ**
**മിത്രേƒവഞ്ചകതാ ഗുരൗ വിനയതാ**
**ചിത്തേƒതിഗമ്ഭീരതാ**
**ആചാരേ ശുചിതാ ഗുണേ രസികതാ**
**ശാസ്ത്രേഷു വിജ്ഞാനതാ**
**രൂപേ സുന്ദരതാ ശിവേ ഭജനതാ**
**ത്വയ്യസ്തി ഭോ രാഘവ 15**

ധർമ്മത്തിൽ താത്പര്യവും, വാക്കുകളിൽ മാധുര്യവും, ദാനം ചെയ്യാൻ ഉത്സാഹവും, സുഹൃത്തുക്കളെ വഞ്ചിക്കാതിരിക്കലും, മുതിർന്നവരോട് വിനയവും, മനസ്സിൽ ഗാംഭീര്യവും, പെരുമാറ്റത്തിൽ ശുചിത്വവും, ഗുണങ്ങളിൽ രുചിയും, ശാസ്ത്രങ്ങളിൽ അറിവും, സൗന്ദര്യമുള്ള രൂപവും, ശിവനോട് ഭക്തിയും ഹേ രാഘവാ (ശ്രീരാമാ) അവിടുത്തേയ്ക്കുണ്ട്.

**കാഷ്ഠം കല്പതരുഃ സുമേരുരചല-**
**ശ്ചിന്താമണിഃ പ്രസ്തരഃ**
**സൂര്യസ്തീവ്രകരഃ ശശീ ച വികലഃ**
**ക്ഷാരോ ഹി വാരാന്നിധിഃ**

**കാമോ നഷ്ടതനർബലിർദിതിസുതോ**
**നന്ദീ പശുഃ കാമഗോ**
**നൈതാംസ്തേ തുലയാമി ഭോ രഘുപതേ**
**കസ്യോപമാ ദീയതേ 16**

കല്പവൃക്ഷം വെറും മരമാണ്. മേരു പർവ്വതം അചലനമാണ്. ചിന്താമണി വെറും കല്ലും, സൂര്യൻ വളരെ തീക്ഷണനമാണ്. ചന്ദ്രൻ വികലനും, സമുദ്രം ഉപ്പുള്ളതും, കാമദേവൻ ശരീരമില്ലാത്തവനും, മഹാബലി ദിതിസുത നും, നന്ദിനി പശുവുമാണ്. ഇവയ്ക്കെല്ലാം ഓരോരോ കുറവുകളുണ്ട്. ഹേ ശ്രീരാമാ, ഞാൻ അവിടുത്തെ ആരോടാണ് ഉപമിക്കേണ്ടത്?

**വിദ്യാ മിത്രം പ്രവാസേ ച ഭാര്യാ മിത്രം ഗൃഹേഷു ച**
**വ്യാധിതസ്യൗഷധം മിത്രം ധർമ്മോ മിത്രം മൃതസ്യ ച 17**

വിദേശത്ത് വസിക്കുമ്പോൾ സുഹൃത്ത് വിദ്യയും, വീട്ടിൽ ഭാര്യ സുഹൃത്തും, രോഗിയ്ക്ക് സുഹൃത്ത് മരുന്നും, മരിച്ചവന് സുഹൃത്ത് ധർമ്മവും (പുണ്യകർമ്മഫലം) ആകുന്നു.

**വിനയം രാജപുത്രേഭ്യഃ പണ്ഡിതേഭ്യഃ സുഭാഷിതം**
**അനൃതം ദ്യൂതകാരേഭ്യഃ സ്ത്രീഭ്യഃ ശിക്ഷേച്ച കൈതവം 18**

രാജപുത്രന്മാരിൽ നിന്ന് വിനയവും, പണ്ഡിതൻന്മാരിൽ നിന്ന് സുഭാഷിതവും, ചൂതുകളിക്കാരിൽ നിന്ന് കള്ളം പറയുവാനും, സ്ത്രീകളിൽനിന്ന് വഞ്ചനയും പഠിച്ചിരി ക്കേണ്ടതാണ്.

**അനാലോക്യ വ്യയം കർതാ ഹ്യനാഥഃ കലഹപ്രിയഃ**
**ആതുരഃ സർവ്വക്ഷേത്രേഷു നരഃശീഘ്രം വിനശ്യതി 19**

ആലോചിക്കാതെ ധനം ചെലവഴിക്കുന്നവൻ, അനാഥൻ, വഴക്കാളി, രോഗി എന്നിവർ വളരെ വേഗം തന്നെ നാശമടയുന്നു.

**നാഹാരം ചിന്തയേത് പ്രാജ്ഞോ**
**ധർമ്മ ഏകം ഹി ചിന്തയേത്**
**ആഹാരോ ഹി മനുഷ്യാണാം**
**ജന്മനാ സഹ ജായതേ 20**

ബുദ്ധിയുള്ളവൻ ആഹാരത്തെക്കുറിച്ച് ചിന്തിക്കരുത്. ധർമ്മത്തെക്കുറിച്ച് മാത്രമേ ചിന്തിക്കാവൂ. ആഹാരം മനുഷ്യരുടെ ജനനസമയത്തുതന്നെ നിശ്ചയിക്കപ്പെട്ടിട്ടുണ്ട്.

**ധനധാന്യപ്രയോഗേഷു വിദ്യാസംഗ്രഹണേ തഥാ**
**ആഹാരേ വ്യവഹാരേ ച ത്യക്തലജ്ജഃ സുഖീ ഭവേത് 21**

ധനം, ധാന്യം, വിദ്യ എന്നിവ സമ്പാദിക്കുമ്പോഴും, ആഹാരത്തിലും വ്യവഹാരത്തിലും ലജ്ജ ഉപേക്ഷിച്ചവൻ സുഖമനുഭവിക്കുന്നു.

**ജലബിന്ദുനിപാതേന ക്രമശഃ പൂര്യതേ ഘടഃ**
**തഥാ ഹി സർവ്വവിദ്യാനാം ധർമ്മസ്യ ച ധനസ്യ ച 22**

വെള്ളത്തുള്ളികൾ നിരന്തരം വീണുകൊണ്ടിരുന്നാൽ കുടം

നിറയുന്നതുപോലെ എല്ലാവിധ വിദ്യകളും, പുണ്യവും, സമ്പത്തും നിരന്തരപ്രയത്നത്തിലൂടെ വർദ്ധിക്കുന്നു.

**വയസഃ പരിണാമേപി യഃ ഖല: ഖല: ഏവ സഃ**
**സുപക്വമപി മാധുര്യം നോപയാതീന്ദ്രവാരുണം 23**

ദുഷ്ടൻ വൃദ്ധനായാലും സത്സ്വഭാവിയായി മാറുന്നില്ല. പാവക്ക എത്ര പഴുത്താലും മധുരിക്കുകയില്ലല്ലോ.

# അദ്ധ്യായം 13

**മുഹൂർത്തമപിജീവേച്ച നരഃ ശുക്ലേന കർമ്മണാ**
**ന കല്പമപി കഷ്ടേന ലോകദ്വയവിരോധിനാ 1**

മനുഷ്യൻ ഈ ലോകത്തും പരലോകത്തും സുഖം നല്കാത്ത കർമ്മങ്ങൾ ചെയ്ത് കല്പകാലം ജീവിക്കുകയല്ല വേണ്ടത്. കുറച്ചുനേരം മാത്രമാണെങ്കിലും സത്കർമ്മങ്ങൾ ചെയ്ത് ജീവിക്കുകയാണ് വേണ്ടത്.[5]

**ഗതേ ശോകോ ന കർത്തവ്യോ ഭവിഷ്യം നൈവ ചിന്തയേത്**
**വർത്തമാനേന കാലേന വർത്തയന്തി വിചക്ഷണഃ 2**

കഴിഞ്ഞുപോയതിനെക്കുറിച്ച് ഓർത്ത് വ്യാകുലപ്പെടരുത്, ഭാവിയെക്കുറിച്ചും ചിന്തിക്കരുത്. ബുദ്ധിമാന്മാർ വർത്ത മാന സമയത്തിൽ മാത്രം ജീവിക്കുന്നു.

**സ്വഭാവേന ഹി തുഷ്യന്തി ദേവാ സത്പുരുഷാഃ പിതാ**
**ജ്ഞാതയാ സ്നാനപാനാഭ്യാം വാക്യദാനേന പണ്ഡിതാഃ 3**

ദേവൻമാരും സജ്ജനങ്ങളും മാതാപിതാക്കളും നല്ല സ്വഭാവം കൊണ്ടും, ബന്ധുക്കൾ നല്ല സത്ക്കാര ഭോജനങ്ങൾ കൊണ്ടും, പണ്ഡിതന്മാർ നല്ല വാക്കുകൾ കൊണ്ടും സന്തോഷിക്കുന്നു.

[5] ഒരു മുഹൂർത്തം രണ്ടു നാഴിക അഥവാ 48 മിനിട്ട് ആണ്. കല്പം ബ്രഹ്മാവിന്റെ ഒരു ദിവസമാണ്. ഇത് 4,32,00,00,000 വർഷങ്ങൾക്കു തുല്യമാണ്.

**അഹോ ബത വിചിത്രാണി ചരിതാനി മഹാത്മനാം**
**ലക്ഷ്മീം തൃണായമന്യന്തേ തദ്ഭാരേണ നമന്തി ച 4**

മഹത്തുക്കളുടെ പെരുമാറ്റം വളരെ വിചിത്രമാണ്. അവർ സമ്പത്തിനെ തൃണതുല്യമായി കാണുന്നു. എന്നാൽ സമ്പത്ത് വന്നുചേർന്നാലും അവർ അതിന്റെ ഭാരത്താൽ നമിക്കുന്നു (അതിൽ തെല്ലും അഹങ്കരിക്കാതെ വിനയം കൈക്കൊള്ളുന്നു എന്നു ഭാവം).

**യസ്യ സ്നേഹോ ഭയം തസ്യ സ്നേഹോ ദുഃഖ്യസ്യ ഭാജനം**
**സ്നേഹമൂലാനി ദുഃഖാനി താനി ത്യക്ത്വാ വസേത്സുഖം 5**

സ്നേഹമുള്ളവർക്കെല്ലാം ഭയവുമുണ്ട്. സ്നേഹം ഭയത്തിന്റെ വാസസ്ഥാനം തന്നെയാണ്. ദുഃഖങ്ങളുടെയെല്ലാം മൂലകാരണവും സ്നേഹം തന്നെയാണ്. അതിനെ ത്യജിച്ച് സുഖമായി ജീവിക്കു. (വിവേകജന്യമായ ജ്ഞാനം കൂടാതെയുള്ള സ്നേഹത്തെക്കുറിച്ചാണ് ഇവിടെ പരാമർശി ച്ചിരിക്കുന്നത്).

**അനാഗതവിധാതാ ച പ്രത്യുല്പന്നമതിസ്തഥാ**
**ദ്വാവേതൌ സുഖമേധേതേ യദ്ഭവിഷ്യോ വിനശ്യതി 6**

അപകടത്തെ മുൻകൂട്ടി അറിഞ്ഞ് അതിനെ നേരിടാൻ തയ്യാറെടുക്കുന്നവനും, ഏത് അപകടത്തെയും ബുദ്ധി ശക്തികൊണ്ട് തരണം ചെയ്യുന്നവനും ജീവിതത്തിൽ സുഖമനുഭവിക്കുന്നു. എന്നാൽ വിധിയെ (ഭാഗ്യത്തെ) മാത്രം ആശ്രയിച്ച് ജീവിക്കുന്നവൻ നശിക്കുകയും ചെയ്യുന്നു.

**രാജ്ഞി ധർമ്മിണി ധർമ്മിഷ്ഠാഃ പാപേ പാപാഃ സമേ സമാഃ**
**രാജാനമനുവർത്തന്തേ യഥാരാജാ തഥാ പ്രജാ 7**

രാജാവ് ധർമ്മിഷ്ഠനാണെങ്കിൽ പ്രജകളും ധർമ്മിഷ്ഠരായിരിക്കും. രാജാവ് ദുഷ്ടനാണെങ്കിൽ പ്രജകളും ദുഷ്ടന്മാരും, രാജാവ് ഇടത്തരക്കാരനാണെങ്കിൽ പ്രജകളും ഇടത്തരക്കാരുമായിരിക്കും. ജനങ്ങൾ എപ്പോഴും രാജാവിനെ അനുകരിക്കുന്നു. രാജാവെങ്ങനെയോ പ്രജകളും അതുപോലെയാകും.

**ജീവന്തം മൃതവന്മന്യേ ദേഹിനം ധർമ്മവർജ്ജിതം**
**മൃതോ ധർമ്മേണ സംയുക്തോ ദീർഘജീവീ ന സംശയഃ 8**

ധർമ്മമനുഷ്ഠിക്കാത്തവന് ജീവിച്ചിക്കുമ്പോഴും മരിച്ചതിനു തുല്യനാണ്. എന്നാൽ പുണ്യകർമ്മങ്ങള് ചെയ്തിട്ടുള്ള ഒരാൾ മരിച്ചുകഴിഞ്ഞാലും അയാളുടെ കീർത്തി ദീർഘകാലം നിലനിൽക്കുന്നു.

**ധർമ്മാർത്ഥകാമമോക്ഷാണാം യസ്യൈകോപി ന വിദ്യതേ**
**അജാഗളാസ്തനസ്യേവ തസ്യ ജന്മ നിരർത്ഥകം 9**

ധർമ്മം, അർഥം, മോക്ഷം എന്നിവയിലൊന്നു പോലും നേടാത്ത ഒരാളുടെ മനുഷ്യജന്മം പെണ്ണാടിന്റെ കഴുത്തിലെ തൊങ്ങൽ (ഇതിന് മുലയുടെ ആകൃതിയാണുള്ളത്) പോലെ നിരർത്ഥകമാണ്.

**ദഹ്യമാനാഃ സുതീവ്രേണ നീചാഃ പരയശോഗ്നിനാ**
**അശക്താസ്തത്പദം ഗന്തും തതോ നിന്ദാം പ്രകുർവ്വതേ 10**

അന്യരുടെ യശസ്സാകുന്ന തീവ്രമായ അഗ്നിയിൽ വെന്തുരുകുന്നവരും സ്വയം കീർത്തി നേടാൻ കഴിയാത്ത വരുമായ നീചന്മാർ അന്യരെ നിന്ദിക്കുന്നു.

**ബന്ധായ വിഷയാസംഗോ മുക്ത്യൈ നിർവ്വിഷയം മനഃ**
**മന ഏവ മനുഷ്യാണാം കാരണം ബന്ധ മോക്ഷയോഃ 11**

ഭോഗ്യവസ്തുക്കളോടുള്ള ആസക്തി മൂലം ബന്ധനവും, മനസ്സ് വിഷയവസ്തുക്കളെക്കുറിച്ച് ചിന്തിക്കാതിരുന്നാൽ മോക്ഷവുമാണ് ഫലം. അതിനാൽ മനസ്സ തന്നെയാണ് മനുഷ്യരുടെ ബന്ധനത്തിനും മോക്ഷത്തിനും കാരണം.

**ദേഹാഭിമാനേ ഗലിതേ ജ്ഞാതേ ച പരമാത്മനി**
**യത്ര യത്ര മനോ യാതി തത്ര തത്ര സമാധയഃ 12**

താൻ ശരീരമാണെന്നുള്ള ധാരണയിൽ നിന്ന് മുക്തനായി പരമാത്മാവിനെ അറിഞ്ഞുകഴിഞ്ഞാൽ മനസ്സ് എവിടെ യൊക്കെ പോയാലും സമാധി (പരമശാന്തി) അനുഭവി ക്കുന്നു.

**ഈപ്സിതം മനസഃ സർവ്വം കസ്യ സമ്പദ്യതേ സുഖം**
**ദേവായത്തം യതഃ സർവ്വം തസ്മാത്സന്തോഷമാശ്രയേത് 13**

ആർക്കാണ് മനസ്സിന്റെ എല്ലാ ആഗ്രഹങ്ങളും സഫലമാക്കാൻ കഴിയുക? എല്ലാം ഈശ്വരേച്ഛയ്ക്കധീന മാണ് എന്നറിഞ്ഞ് തൃപ്തനായിരിക്കുകയാണ് വേണ്ടത്.

**യഥാ ധേനു സഹസ്രേഷു വത്സോ വിന്ദതി മാതരം**
**തഥാ പുരാ കൃതം കർമ്മ കർത്താരമനുഗച്ഛതി 14**

ആയിരക്കണക്കിന് പശുക്കളുടെ ഇടയിൽ നിന്ന് പശു ക്കുട്ടി സ്വന്തം അമ്മയെ കണ്ടെത്തുന്നതു പോലെ മുൻപ് ചെയ്തിട്ടുള്ള കർമ്മങ്ങളുടെ ഫലവും കർമ്മം ചെയ്തവനെ പിന്തുടരും.

**അനവസ്ഥിതകാര്യസ്യ ന ജനേ ന വനേ സുഖം**
**ജനോ ദഹതി സംസർഗാദ് വനം സംഗവിവർജനാത് 15**

കാര്യങ്ങൾ ഒരു വ്യവസ്ഥയുമില്ലാതെ ജീവിക്കുന്നവന് ജനമദ്ധ്യത്തിലും വനത്തിലും സുഖമുണ്ടാവില്ല. നാട്ടിലുള്ള പ്പോൾ അന്യരുമായുള്ള സംസർഗം അയാളെ ക്ലേശ പ്പെടുത്തും. വനത്തിലാണെങ്കിൽ അയാൾ ഏകാന്തത കൊണ്ട് വലയുകയും ചെയ്യും.

**യഥാ ഖനൻ ഖനിത്രേണ ഭൂതലേ വാരി വിന്ദതി**
**തഥാ ഗുരുഗതാം വിദ്യാം ശുശ്രൂഷുരധിഗച്ഛതി 16**

ഭൂമിയിൽ മൺവെട്ടി കൊണ്ട് കുഴിക്കുമ്പോൾ വെള്ളം ലഭിക്കു ന്നതുപോലെ ഗുരുശുശ്രൂഷകൊണ്ട് ഗുരുവിങ്കലുള്ള വിദ്യ ശിഷ്യനു ലഭിക്കുന്നു.

**കർമ്മായത്തം ഫലം പുംസാം ബുദ്ധിഃ കർമ്മാനുസാരിണീ**
**തഥാപി സുധിയശ്ചാര്യാഃ സുവിചാര്യൈവ കുർവ്വതേ 17**

മനുഷ്യന്റെ ബുദ്ധി കർമ്മഫലത്തിന് അനുയോജ്യ മായിരിക്കും. കർമ്മങ്ങൾ ബുദ്ധിയ്ക്കനുസൃതവും. എന്നാലും ബുദ്ധിമാന്മാരായ ആര്യന്മാർ ആലോചിച്ചുതന്നെയാണ് കർമ്മമനുഷ്ഠിക്കുന്നത്.

**സന്തോഷസ്ത്രിഷു കർത്തവ്യഃ സ്വദാരേ ഭോജനേ ധനേ**
**ത്രിഷു ചൈവ ന കർത്തവ്യോ*ƒ*ധ്യയനേ ജപ ദാനയോഃ 18**

സ്വഭാര്യ, ആഹാരം, സമ്പത്ത് എന്നീ മൂന്നു കാര്യങ്ങളിൽ തൃപ്തി കണ്ടെത്തേണ്ടതാണ്. അധ്യയനം, ജപം, ദാനം എന്നിവയിൽ ഒരിക്കലും തൃപ്തനാകുവാനും പാടില്ല.

**ഏകാക്ഷരപ്രദാതാരം യോ ഗുരും നാഭിവന്ദതേ**
**ശ്വാനയോനിശതം ഗത്വാ ചാണ്ഡാലേഷ്വഭിജായതേ 19**

ഒരു അക്ഷരമെങ്കിലും പറഞ്ഞുതന്നിട്ടുള്ള ഗുരുവിനെ ആരാണോ ആദരിക്കാത്തത് അയാൾ നൂറുതവണ നായ് ആയി ജനിച്ച് പിന്നീട് ചണ്ഡാലനായി ജനിക്കുന്നു.

**യുഗാന്തേ പ്രചലേന്മേരുഃ കല്പാന്തേ സപ്തസാഗരാഃ**
**സാധവഃ പ്രതിപന്നാർഥാന്ന ചലന്തി കദാചന 20**

യുഗാവസാനത്തിൽ മേരുപർവ്വതവും, കല്പാന്തത്തിൽ ഏഴു സമുദ്രങ്ങളും വ്യതിചലിച്ചെന്നിരിക്കാം. എന്നാല സജ്ജന ങ്ങൾ തങ്ങൾ ഏറ്റെടുത്ത കാര്യത്തിൽ നിന്ന് ഒരിക്കലും വ്യതിചലിക്കുന്നില്ല.

# അദ്ധ്യായം 14

**പൃഥിവ്യാം ത്രീണി രത്നാനി ജലമന്നം സുഭാഷിതം**
**മൂഢൈഃ പാഷാണഖണ്ഡേഷു രത്നസംജ്ഞാ വിധീയതേ 1**

ഭൂമിയിൽ മൂന്നു രത്നങ്ങളുണ്ട് - ജലം, ആഹാരം, സുഭാഷിതം എന്നിവയാണവ. എന്നാൽ മൂഢന്മാർ പാറക്കഷ്ണങ്ങളെ രത്നങ്ങളായി കരുതുന്നു.

**ആത്മാപരാധവൃക്ഷസ്യ ഫലാന്യേതാനി ദേഹിനാം**
**ദാരിദ്ര്യദുഃഖരോഗാണി ബന്ധനവ്യസനാനി ച 2**

മനുഷ്യർ ചെയ്യുന്ന അപരാധങ്ങളെ ഒരു വൃക്ഷമായി കല്പിച്ചാൽ ദാരിദ്ര്യം, ദുഃഖം, രോഗം, ബന്ധനം, വ്യസനം എന്നിവ ആ വൃക്ഷത്തിന്റെ ഫലങ്ങളാണ്.

**പുനർവിത്തം പുനർമിത്രം പുനർഭാര്യ പുനർമഹീ**
**ഏതത്സർവ്വം പുനർലഭ്യം ന ശരീരം പുനഃ പുനഃ 3**

സമ്പത്ത്, സുഹൃത്ത്, ഭാര്യ, ഭൂമി എന്നിവ നഷ്ടമായാൽ വീണ്ടും ലഭിക്കാം. എന്നാൽ ശരീരം നഷ്ടമായാൽ വീണ്ടും ലഭിക്കുന്നതല്ല.

**ബഹൂനാം ചൈവ സത്വാനാം സമവായോ രിപുഞ്ജയഃ**
**വർഷധാരാധരോ മേഘഃ തൃണൈരപി നിവാര്യതേ 4**

കുറെപ്പേർ ഒരുമിച്ചു ചേർന്നാൽ അവർക്ക് ശത്രുവിനെ ജയിക്കാൻ കഴിയുന്നു. നിസ്സാരമായ പുല്ലിനു പോലും

ഒരുമിച്ചുചേരുമ്പോൾ ശക്തമായുള്ള മഴയെ ചെറുക്കാൻ കഴിയുന്നു.

**ജലേ തൈലം ഖലേ ഗുഹ്യം പാത്രേ ദാനം മനാഗപി**
**പ്രാജ്ഞേ ശാസ്ത്രം സ്വയം യാതി വിസ്താരം വസ്തുശക്തിതഃ 5**

വെള്ളത്തിൽ വീണുകഴിഞ്ഞ എണ്ണ, ഖലനു അറിഞ്ഞു കഴിഞ്ഞ രഹസ്യം, യോഗ്യനായ ആൾക്കു നല്കിയ ദാനം, ബുദ്ധിമാനായ ആൾക്ക് നല്കിയ അറിവ് എന്നിവ വളരെക്കുറച്ചായാൽ പോലും സ്വാഭാവികമായും സ്വയം പരക്കുന്നു (വർദ്ധിക്കുന്നു).

**പുരാണാന്തേ ശ്മശാനാന്തേ മൈഥുനാന്തേ ച യാ മതിഃ**
**സാ സർവ്വദൈവ തിഷ്ഠേച്ചേത് കോ ന മുച്യേത ബന്ധനാത്**

പുരാണങ്ങൾ കേട്ടുകഴിയുമ്പോഴും, ശ്മശാനത്തിൽ വെച്ചും, മൈഥുനം കഴിയുമ്പോഴും ഉള്ള മനോഭാവം (വിരക്തി) എന്നും നിലനിൽക്കുകയാണെങ്കൽ ആരാണ് സംസാര ബന്ധനത്തിൽ നിന്ന് മുക്തനാകാത്തത്?

**ഉത്പന്ന പശ്ചാത്താപസ്യ ബുദ്ധിർഭവതി യാദൃശീ**
**താദൃശീ യദി പൂർവ്വം സ്യാത് കസ്യ ന സ്യാന്മഹോദയഃ 7**

പശ്ചാത്താപം വരുമ്പോഴുള്ള മനോഭാവം എന്നും നില നിൽക്കുകയാണെങ്കിൽ ആർക്കാണ് ജീവിതത്തിൽ ഉയർച്ച ഉണ്ടാകാത്തത്?

**ദാനേ തപസി ശൗര്യേ വാ വിജ്ഞാനേ വിനയേ നയേ**
**വിസ്മയോ നഹി കർത്തവ്യോ ബഹുരത്നാ വസുന്ധരാ 8**

അവനവന്റെ ദാനം, തപസ്സ്, ശൗര്യം, അറിവ്, വിനയം, നയം എന്നിവയിൽ ഒരിക്കലും അഹങ്കരിക്കരുത്. എന്തെന്നാൽ ഈ ഭൂമിയിൽ രത്നങ്ങൾ വളരെയധികമുണ്ട് (ഓരോ ഗുണത്തിലും നമ്മെ കവച്ചുവെക്കുന്നവർ അനേകം പേരുണ്ടാവും എന്നർഥം).

**ദൂരസ്ഥോƒപി ന ദൂരസ്ഥോ യോ യസ്യ മനസി സ്ഥിതഃ**
**യോ യസ്യ ഹൃദയേ നാസ്തി സമീപസ്ഥോപി ദൂരതഃ 9**

മനസ്സിൽ സ്ഥാനമുള്ളവൻ എത്ര ദൂരെയാണെങ്കിലും അടുത്തുതന്നെയാണ്. ഹൃദയത്തിലിടമില്ലാത്തയാൾ എത്ര അടുത്താണെങ്കിലും ദൂരെയാണ്.

**യസ്യ ചാപ്രിയമിച്ഛേത തസ്യ ബ്രൂയാൽസദാ പ്രിയം**
**വ്യാധോ മൃഗവധം കർതും ഗീതം ഗായതി സുസ്വരം 10**

ആരുടെയെങ്കിലും നാശം ആഗ്രഹിക്കുന്നുവെങ്കിൽ അയാളോട് എന്നും അയാൾക്ക് ഇഷ്ടമുള്ളതു മാത്രം സംസാരിച്ചാൽ മതിയാകും. വേടൻ മാനിനെ പിടിക്കുവാൻ വേണ്ടി നല്ല ഗാനമാലപിക്കുകയാണല്ലോ ചെയ്യുന്നത്.

**അത്യാസന്നാ വിനാശായ ദൂരസ്ഥാ ന ഫലപ്രദാ**
**സേവ്യതാം മദ്ധ്യഭാവേന രാജാവഹ്നിർഗുരുഃ സ്ത്രീയം 11**

രാജാവ്, അഗ്നി, ഗുരു, സ്ത്രീകൾ എന്നിവയുമായി വളരെ അടുത്താൽ അത് നാശത്തിന് കാരണമാണ്. അകന്നു നിന്നാൽ അവയെക്കൊണ്ടുള്ള ഫലവുമുണ്ടാകില്ല.

അതിനാൽ അവയെ മദ്ധ്യമഭാവത്തിൽ സേവിക്കേണ്ടതാണ്.

**അഗ്നിരാപഃ സ്ത്രീയോ മൂർഖഃ സർപ്പോ രാജ കുലാനി ച**
**നിത്യം യത്നേന സേവ്യാനി സദ്യഃ പ്രാണഹരാണി ഷട് 12**

അഗ്നി, ജലം, സ്ത്രീകൾ, ദുഷ്ടൻ, പാമ്പ്, രാജ കുടുംബാംഗങ്ങൾ എന്നിവർ തത്ക്ഷണം മരണം വരുത്തുന്നവരാണ്. അതിനാൽ അവരെ എന്നും വളരെ ശ്രദ്ധാപൂർവ്വം സേവിക്കേണ്ടതാണ്.

**സ ജീവതി ഗുണാ യസ്യ യസ്യ ധർമ്മഃ സ ജീവതി**
**ഗുണധർമ്മവിഹീനസ്യ ജീവിതം നിഷ്പ്രയോജനം 13**

ഗുണമുള്ളവനും, ധർമ്മമുള്ളവനും സുഖമായി ജീവിക്കുന്നു. ഇവ രണ്ടുമില്ലാത്തവന്റെ ജീവിതം നിരർത്ഥകമാണ്.

**യദീച്ഛസി വശീകർതും ജഗദേകേന കർമ്മണാ**
**പുരാ പഞ്ചദശാസ്യേഭ്യോ ഗാം ചരന്തീം നിവാരയ 14**

ഒരേ ഒരു കർമ്മം കൊണ്ട് ഈ ലോകത്തെ മുഴുവൻ വശീകരിക്കണമെങ്കിൽ പതിനഞ്ചു വഴികളിലൂടെ പുല്ലു തിന്നു മേയുന്ന (അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ അഞ്ചു കർമ്മേന്ദ്രിയങ്ങൾ അഞ്ചു വിഷയങ്ങൾ എന്നിവ യുപയോഗിച്ച് സുഖം തേടുന്ന) മനസ്സാകുന്ന പശുവിനെ നിയന്ത്രിക്കൂ.

**പ്രസ്താവസദൃശം വാക്യം പ്രഭാവസദൃശം പ്രിയം**
**ആത്മശക്തിസമം കോപം യോ ജാനാതി സപണ്ഡിതഃ 15**

തനിക്ക് പറയുവാൻ യോഗ്യമായ വാക്കുകൾ മാത്രം പറയുവാനും, തന്റെ യോഗ്യതയനുസരിച്ച മാത്രം സ്നേഹം കാണിക്കുവാനും, തന്റെ ശക്തിയ്ക്കനുസൃതമായി മാത്രം ദേഷ്യപ്പെടുവാനും അറിയുന്നവൻ പണ്ഡിതനാണ്.

**ഏക ഏവ പദാർഥസ്തു ത്രിധാ ഭവതി വീക്ഷിതഃ**
**കുണപം കാമിനീ മാംസം യോഗിഭിഃ കാമിഭിഃ ശ്വഭിഃ 16**

യോഗി, കാമമുള്ളവൻ, നായ് എന്നിവർ കാണുമ്പോൾ ഒരേ വസ്തു (സ്ത്രീശരീരം) ശവമായിട്ടും, കാമിനിയായിട്ടും, മാംസമായിട്ടും മൂന്നായിത്തീരുന്നു.

**സുസിദ്ധമൗഷധം ധർമ്മം ഗൃഹച്ഛിദ്രം ച മൈഥുനം**
**കുഭുക്തം കുശ്രുതം ചൈവ മതിമാന്ന പ്രകാശയേത് 17**

സിദ്ധൗഷധം, താൻ ചെയ്ത നല്ല കർമ്മം, കുടുംബവഴക്ക്, മൈഥുനം, താൻ കഴിച്ച മോശമായ ആഹാരം, താൻ കേട്ട പരദൂഷണം എന്നിവ ബുദ്ധിമാൻ ആരോടും പറയുകയില്ല.

**താവന്മൗനേന നീയന്തേ കോകിലൈശ്ചൈവ വാസരാഃ**
**യാവത് സർവ്വജനാനന്ദദായിനീ വാക് പ്രവർത്തതേ 18**

എല്ലാവർക്കും ആനന്ദം നല്കുന്ന വിധം സ്വരം നന്നാകുന്നതിനായി കുയിൽ എത്ര വർഷം വേണമെങ്കിലും കാത്തിരിക്കുന്നു. അതു വരെ അതു മൗനം പാലിക്കുകയാണ് ചെയ്യുന്നത്.

**ധർമ്മം ധനം ച ധാന്യം ച ഗുരോർവചനമൗഷധം**
**സുഗൃഹീതം ച കർത്തവ്യമന്യഥാ തു ന ജീവതി 19**

ധർമ്മം, ധനം, ധാന്യം, ഗുരുവാക്യം, ഔഷധം എന്നിവയെ നന്നായി സംഗ്രഹിച്ച് പ്രയോഗിച്ചില്ലെങ്കിൽ അനർഥകരമാണ്.

**ത്യജ ദുർജനസംസർഗം ഭജ സാധുസമാഗമം**
**കുരു പുണ്യമഹോരാത്രം സ്മര നിത്യമനിത്യതാം 20**

ദുർജനങ്ങളുടെ സഹവാസമുപേക്ഷിച്ച്, സജ്ജനങ്ങളുടെ കൂടെ സഹവസിക്കേണ്ടതാണ്. രാപകൽ പുണ്യകർമ്മങ്ങളനുഷ്ഠിച്ച് സദാ ഈ ലോകത്തിന്റെ നശ്വരതയെക്കുറിച്ച് ഓർക്കേണ്ടതാണ്.

# അദ്ധ്യായം 15

**യസ്യ ചിത്തം ദ്രവീഭൂതം കൃപയാ സർവ്വജന്തുഷു**
**തസ്യ ജ്ഞാനേന മോക്ഷേണ കിം ജടാ ഭസ്മലേപനൈഃ 1**

ആർക്കാണോ എല്ലാ ജീവികളിലും ദയ തോന്നി മനസ്സലിയുന്നത് അയാൾക്ക് പിന്നെ ജ്ഞാനം, മോക്ഷം, ജടാ, ഭസ്മലേപനം എന്നിവയെന്തിനാണ്?

**ഏകമപ്യക്ഷരം യസ്തു ഗുരുഃ ശിഷ്യം പ്രബോധയേത്**
**പൃഥിവ്യാം നാസ്തി തദ്ദ്രവ്യം യദ്ദത്ത്വാ സോऽനൃണീ ഭവേത് 2**

ഒരു അക്ഷരമെങ്കിലും പഠിപ്പിച്ച ഗുരുവിനോടുള്ള കടം കൊടുത്തു തീർക്കാന് ഉതകുന്ന ഒരു വസ്തുവും ഈ ലോകത്തിലില്ല.

**ഖലാനാം കണ്ടകാനാം ച ദ്വിവിധൈവ പ്രതിക്രിയാ**
**ഉപാനന്മുഖഭംഗോ വാ ദൂരതോ വാ വിസർജ്ജനം 3**

ദുഷ്ടൻ, മുള്ള് എന്നീ രണ്ടു പേരോടും രണ്ടുതരത്തിൽ മാത്രമേ പ്രതികരിക്കുവാൻ സാധിക്കൂ. ഒന്നുകിൽ ചെരുപ്പ് കൊണ്ട് മുഖത്തടിക്കുക,[6] അല്ലെങ്കിൽ ദൂരെ നിന്നു കാണുമ്പോൾ തന്നെ ഒഴിവാക്കുക.

**കുചൈലിനം ദന്തമലോപധാരിണം**
**ബഹ്വാശിനം നിഷ്ഠുരഭാഷിണം ച**
**സൂര്യോദയേ ചാസ്തമിതേ ശയാനം**

[6] മുള്ളിന്റെ കാര്യത്തിൽ അതിന്റെ മുന ചെരിപ്പ് കൊണ്ട് ഒടിച്ചുകളയുക

**വിമുഞ്ചതി ശ്രീർ യദി ചക്രപാണിഃ 4**

മുഷിഞ്ഞ വസ്ത്രങ്ങൾ ധരിക്കുന്നവനും, പല്ലുകൾ ശരിയായി വൃത്തിയാക്കാത്തവനും, അധികം ഭക്ഷിക്കുന്നവനും, ക്രൂരമായി സംസാരിക്കുന്നവനും, സൂര്യോദയാസ്തമയ സമയങ്ങളിൽ കിടന്നുറങ്ങുന്നവനുമായവൻ വിഷ്ണുവാണെങ്കിൽ പോലും ലക്ഷ്മീദേവി (ഐശ്വര്യം) അവനെ ഉപേക്ഷിച്ചുപോകും.

**ത്യജന്തി മിത്രാണി ധനൈർവിഹീനം**
**ദാരാശ്ച ഭൃത്യാശ്ച സുഹൃജ്ജനാശ്ച**
**തം ചാർത്ഥവന്തം പുനരാശ്രയന്തേ**
**അർത്ഥാഹി ലോകേ പുരുഷസ്യ ബന്ധുഃ 5**

ധനം നഷ്ടപ്പെട്ടാവനെ സുഹൃത്തുക്കളും, ഭാര്യയും, ഭൃത്യരും മറ്റും ത്യജിക്കുന്നു. അയാൾ പിന്നീട് ധനികനായാൽ ഇവരെല്ലാം വീണ്ടും അയാളെ തേടിയെത്തുന്നു. വാസ്തവത്തിൽ സമ്പത്താണ് ഈ ലോകത്തിൽ മനുഷ്യന്റെ ബന്ധു.

**അന്യായോപാർജ്ജിതം ദ്രവ്യം ദശ വർഷാണി തിഷ്ഠതി**
**പ്രാപ്തേചൈകാദശേ വർഷം സമൂലം തദ് വിനശ്യതി 6**

അന്യായമായി സമ്പാദിച്ച വസ്തുക്കൾ പത്ത് വർഷത്തേയ്ക്ക് നിലനിൽക്കും. പതിനൊന്നാമത്തെ വർഷം അവയെല്ലാം വേരോടെ നശിച്ചുപോകും.

**അയുക്തം സ്വാമിനോ യുക്തം യുക്തം നീചസ്യ ദൂഷണം**
**അമൃതം രാഹവേ മൃത്യുർവിഷം ശങ്കരഭൂഷണം 7**

ശക്തനായവന്റെ കയ്യിൽ അനുചിതമായ വസ്തുവും ഉചിതമായിത്തീരും. എന്നാൽ നീചന്റെ കയ്യിൽ ശ്രേഷ്ഠ മായ വസ്തു കിട്ടിയാലും അത് നിന്ദ്യമായിത്തീരുന്നു. രാഹു വിന് അമൃത് കിട്ടിയിട്ട് അതിന്റെ ഫലം മരണമായിരുന്നു. എന്നാൽ ശിവൻ വിഷം കുടിച്ചിട്ടും അത് ആഭരണ മായിത്തീരുകയാണുണ്ടായത്.

**തദ്ഭോജനം യദ് ദ്വിജഭുക്തശേഷം**
**തത്സൌഹൃദം യത് ക്രിയതേ പരസ്മിൻ**
**സാ പ്രാജ്ഞതാ യാ ന കരോതി പാപം**
**ദംഭം വിനാ യഃ ക്രിയതേ സ ധർമ്മഃ 8**

ബ്രാഹ്മണന്റെ (ശ്രേഷ്ഠനും ജ്ഞാനിയുമായവന്റെ) ഉച്ഛിഷ്ടമാണ് ഉത്തമമായ ഭക്ഷണം. അന്യനോട് കാണിക്കുന്ന സ്നേഹമാണ് സൗഹൃദം. പാപം ചെയ്യാതിരി ക്കുന്നതാണ് ശരിയായ വിവേകം. അഹങ്കാരം കൂടാതെ ചെയ്യുന്ന കർമ്മമാണ് ശരിയായ ധർമ്മം.

**മണിർല്ലുണ്ഠതി പാദാഗ്രേ കാചഃ ശിരസി ധാര്യതേ**
**ക്രയവിക്രയ വേലായാം കാചഃ കാചോ മണിർമണിഃ 9**

ചിലപ്പോൾ രത്നം കാലിലും, കാക്കപ്പൊന്ന് ശിരസ്സിലും ധരിച്ചെന്നിരിക്കാം. എന്നാൽ വിൽക്കുകയോ വാങ്ങിക്കു കയോ ചെയ്യുമ്പോഴാകട്ടെ രത്നം രത്നവും കാക്കപ്പൊന്ന് കാക്കപൊന്നുമാണ്. അതായത് രത്നം അമൂല്യവും, കാക്കപ്പൊന്ന് നിസ്സാരവിലയുള്ളതുമാണ്.

**അനന്ത ശാസ്ത്രം ബഹുലാശ്ച വിദ്യാഃ**
**സ്വല്പശ്ച കാലോ ബഹുവിഘ്നതാ ച**

**യത് സാരഭൃതം തദുപാസനീയം**
**ഹംസോ യഥാ ക്ഷീരമിവാമ്ബുമധ്യാത് 10**

ശാസ്ത്രങ്ങൾ എണ്ണമറ്റതാണ്, വിദ്യകളും അനവധിയാണ്. സമയം സ്വല്പവും വിഘ്നങ്ങൾ അനേകവുമാണ്. അതു കൊണ്ട് വെള്ളത്തിനെക്കളഞ്ഞ് പാൽ മാത്രം കുടിക്കുന്ന അരയന്നത്തെപ്പോലെ എല്ലാ ശാസ്ത്രങ്ങളിൽ നിന്നും വിദ്യകളിൽ നിന്നും സാരമായവയെ മാത്രം അറിയുക യാണ് വേണ്ടത്.

**ദൂരാഗതം പഥി ശ്രാന്തം വൃഥാ ച ഗൃഹമാഗതം**
**അനർച്ചയിത്വ യോ ഭുക്തേ സ വൈ ചണ്ഡാള ഉച്യതേ 11**

ദൂരെ നിന്നും യാത്രചെയ്ത് ക്ഷീണിച്ച് വീട്ടിൽ വന്നുചേർന്ന അതിഥിയെ വേണ്ടവിധം സത്ക്കരിക്കാതെ സ്വയം ഭക്ഷണം കഴിക്കുന്നവൻ ചണ്ഡാളനാണെന്നു പറയ പ്പെടുന്നു.

**പഠന്തി ചതുരോ വേദാൻ ധർമ്മശാസ്ത്രാണ്യനേകശ:**
**ആത്മാനം നൈവ ജാനന്തി ദർവ്വീ പാകരസം യഥാ 12**

നാലു വേദങ്ങളും, ധർമ്മശാസ്ത്രങ്ങളും പഠിച്ചു കഴിഞ്ഞിട്ടും താനാരാണെന്ന് (ആത്മസ്വരൂപത്തെ) അറിയാത്തവൻ ആഹാരത്തിന്റെ രുചി അറിയാൻ കഴിയാത്ത തവിയെ പ്പോലെയാണ്.

**ധന്യാ ദ്വിജമയീ നൗകാ വിപരീതാ ഭവാർണവേ**
**തരന്ത്യധോഗതാഃ സർവ്വേ ഉപരിഷ്ഠാഃ പതന്ത്യധഃ 13**

ഈ സംസാരസാഗരത്തിൽ ബ്രാഹ്മണൻ വിചിത്രവും ധന്യവുമായ ഒരു തോണിയെപ്പോലെയാണ്. എന്നാൽ സാധാരണതോണിയിൽ നിന്ന് ഇത് വ്യത്യസ്തമാണ്. ഈ തോണിയ്ക്കു താഴെ നിൽക്കുന്നവര് മറുകരയിലെത്തുകയും, മുകളിലിരിക്കുന്നവർ താഴെവീഴുകയും ചെയ്യുന്നു (അതായത് ബ്രാഹ്മണനെ ആദരിച്ച് നമിക്കുന്ന വർ സംസാരസാഗരത്തിനക്കരെ പൂകുകകയും, അഹങ്കരിക്കുന്നവർ കടലിലാഴ്ന്നുപോകുകയും ചെയ്യുന്നു).

**അയമമൃതനിധാനം നായകോപ്യോഷധീനാം**
**അമൃതമയശരീരഃ കാന്തിയുക്തോപി ചന്ദ്രഃ**
**ഭവതി വിഗതരശ്മിർ മണ്ഡലം പ്രാപ്യ ഭാനോഃ**
**പരസദനനിവിഷ്ടഃ കോ ലഘുത്വം ന യാതി** 14

ചന്ദ്രൻ അമൃതത്തിന്റെ ഇരിപ്പിടവും, ഔഷധികളുടെയെല്ലാം ദേവതയും, അമൃതമയമായ ശരീരമുള്ളവനും, തേജസ്സുള്ളവനുമാണെങ്കിലും സൂര്യന്റെ പരിധിയിൽ വരുമ്പോൾ (പകൽ സമയത്ത്) നിഷ്പ്രഭനായിത്തീരുന്നു. അല്ലെങ്കിൽതന്നെ ആരാണ് അന്യന്റെ വീട്ടിൽ താമസിക്കുമ്പോൾ ചെറുതായിത്തീരാത്തത്?

**അലിരയം നളിനീദളമദ്ധ്യകഃ**
**കമലിനീമകരന്ദമദാലസഃ**
**വിധിവശാത് പരദേശമുപാഗതഃ**
**കുടജപുഷ്പരസം ബഹുമന്യതേ** 15

താമരയിതളുകൾക്കിടയിൽ തന്നെ എപ്പോഴുമിരുന്ന് അതിലെ തേനുണ്ട് മത്തനായ ഈ വണ്ട് വിധിവശാത്

വിദേശത്തേക്ക് വന്നിട്ട് (അവിടെ താമരകളില്ലാത്ത തിനാല്) പാലപ്പൂവിലെ തേനിനെ ആദരിക്കുന്നു.

**പീതഃ ക്രുദ്ധേന താതശ്ചരണതലഹതോ**
**വല്ലഭോ യേന രോഷാദ്**
**ആബാല്യാദ് വിപ്രവര്യൈഃ സ്വവദനവിവരേ**
**ധാര്യതേ വൈരിണീ മേ**
**ഗേഹം മേ ഛേദയന്തി പ്രതിദിവസമുമാ-**
**കാന്തപൂജാനിമിത്തം**
**തസ്മാത് ഖിന്നാ സദാഹം ദ്വിജകുലനിലയം**
**നാഥ യുക്തം ത്യജാമി 16**

(ഭഗവാൻ വിഷ്ണുവിന്റെ ചോദ്യത്തിനുത്തരമായി ലക്ഷ്മീ ദേവി പറഞ്ഞതാണീ ശ്ലോകം) പണ്ട് ഒരു ബ്രാഹ്മണൻ ക്രുദ്ധനായി (അഗസ്ത്യമുനി) എന്റെ പിതാവിനെ (സമുദ്രത്തിനെ) കുടിച്ചു വറ്റിച്ചു. പിന്നൊരിക്കൽ ഒരു ബ്രാഹ്മണൻ (ഭൃഗു) എന്റെ ഭർത്താവിനെ കാലുകൊണ്ട് അടിച്ചു. ബ്രാഹ്മണർ ബാല്യം മുതൽ എന്റെ ശത്രുവിനെ യാണ് (സരസ്വതീ ദേവിയെ) അവരുടെ നാവിൽ സ്ഥാനം നല്കുന്നത്. അതുമല്ല ദിവസവും ശിവപൂജചെയ്യാ നായി അവർ എന്റെ വീട് തകർക്കുന്നു (ലക്ഷ്മീദേവി യിരിക്കുന്ന താമരയുടെ ഇതളുകൾ പറിക്കുന്നു). അതു കൊണ്ട് അവരോട് ഖേദം തോന്നി ഞാൻ ബ്രഹ്മണ ഗൃഹങ്ങളെ ഉപേക്ഷിക്കുകയാണ്.

**ബന്ധനാനി ഖലു സന്തി ബഹൂനി**
**പ്രേമരജ്ജുകൃതബന്ധനമന്യത്**
**ദാരുഭേദനിപുണോƒപി ഷഡങ്ഘ്രിഃ**
**നിഷ്ക്രിയോ ഭവതി പങ്കജകോശേ 17**

ബന്ധനങ്ങൾ പലവിധത്തിലുണ്ട്. സ്നേഹം മൂലമുണ്ടാകുന്ന ബന്ധനവുമതിലൊന്നാണ്. മരത്തിനെ പോലും തുളച്ചുകയറുന്ന ഷഡ്പദം താമരയിതളുകൾക്കിടയിൽ നിസ്സഹായനായിത്തീരുന്നത് ഇത്തരം ബന്ധനം കാരണമാണ്.

**ഛിന്നോപി ചന്ദനതരുർ ന ജഹാതി ഗന്ധം**
**വൃദ്ധോപി വാരണപതിർന ജഹാതി ലീലാം**
**യന്ത്രാർപ്പിതോ മധുരതാം ന ജഹാതി ചേക്ഷുഃ**
**ക്ഷീണോപി ന ത്യജതി ശീലഗുണാൻ കുലീനഃ 18**

ചന്ദനമരത്തിനെ മുറിക്കുമ്പോഴും അതിന്റെ സുഗന്ധം ഇല്ലാതാകുന്നില്ല. വൃദ്ധനായാലും കൊമ്പനാന കളിക്കുന്ന സ്വഭാവം ഉപേക്ഷിക്കുന്നല്ല. യന്ത്രത്തിലിട്ടു ചതച്ചാലും കരിമ്പിന്റെ മാധുര്യമില്ലാതാകുന്നില്ല. അതു പോലെ ദരിദ്രനായാലും നല്ല കുടുംബത്തിൽ പിറന്നവർ തങ്ങളുടെ സദ്ഗുണങ്ങൾ വെടിയുകയില്ല.

# അദ്ധ്യായം 16

**ന ധ്യാതം പദമീശ്വരസ്യ വിധിവത്സംസാരവിച്ഛിത്തയേ**
**സ്വർഗ്ഗദ്വാരകപാടപാടനപടുര് ധർമ്മോപി നോപാർജിതഃ**
**നാരീപീനപയോധരോരുയുഗലം സ്വപ്നേപി നാലിംഗിതം**
**മാതുഃ കേവലമേവ യൗവനവനച്ഛേദേ കഠാരാ വയം 1**

സംസാരബന്ധനത്തിൽ നിന്ന് മുക്തനാകുന്നതിനായി ഈശ്വരന്റെ തൃപ്പാദങ്ങളെ ധ്യാനിക്കുകയോ, സ്വർഗ്ഗ വാതിൽ തുറന്നു തരാൻ കെല്പുള്ള പുണ്യത്തെ സമ്പാദിക്കുകയോ, സ്വപ്നത്തിൽ പോലും സ്ത്രീകളെ പുണരുകയോ ചെയ്തിട്ടില്ലാത്ത ഞങ്ങൾ അമ്മയുടെ യൗവ്വനമാകുന്ന വനത്തെ മുറിക്കുന്ന കോടാലികൾ മാത്രമാണ്.

**ജല്പന്തി സാർദ്ധമന്യേന പശ്യന്ത്യന്യം സവിഭ്രമാഃ**
**ഹൃദയേ ചിന്തയന്ത്യന്യം ന സ്ത്രീണാമേകതോ രതിഃ 2**

സ്ത്രീകൾ ഒരാളോട് സംസാരിക്കുമ്പോൾ വേറൊരുത്തനെ ഇച്ഛാപൂർവ്വം നോക്കുകയും, മറ്റൊരുത്തനെക്കുറിച്ച് ചിന്തിക്കുകയും ചെയ്യുന്നു. സ്ത്രീകൾക്ക് ഒരാളിൽ തൃപ്തി വരികയില്ല.

**യോ മോഹാന്മന്യതേ മൂഢോ രക്തേയം മയി കാമിനീ**
**സ തസ്യാ വശഗോ ഭൂത്വാ നൃത്യേത് ക്രീഡാ ശകുന്തവത് 3**

ഈ സ്ത്രീ എന്നിൽ അനുരക്തയാണെന്ന് എന്ന് ഒരാൾ മോഹിക്കുന്നുണ്ടെങ്കിൽ അയാൾ അവൾക്ക് വശപ്പെട്ട് കൂട്ടിലടയ്ക്കപ്പെട്ട പക്ഷിയെപ്പോലെ നൃത്തം ചെയ്യും.

**കോ/ർഥാൻ പ്രാപ്യ ന ഗർവ്വിതോ വിഷയിണഃ**
**കസ്യാപദോ/സ്തം ഗതാഃ**
**സ്ത്രീഭിഃ കസ്യ ന ഖണ്ഡിതം ഭുവി മനഃ**
**കോ നാമ രാജപ്രിയഃ**
**കഃ കാലസ്യ ന ഗോചരത്വമഗമത്**
**കോ/ർഥീ ഗതോ ഗൗരവം**
**കോ വാ ദുർജനദുർഗമേഷു പതിതഃ**
**ക്ഷേമേണ യാതഃ പഥി 4**

സമ്പത്തു ലഭിച്ചിട്ട് അഹങ്കരിക്കാത്തവനും, വിഷയസുഖത്തിൽ മുഴുകിയിട്ട് ആപത്തിൽ പെടാത്തവനും, സ്ത്രീകളാൽ മനസ്സ് വേദനിക്കാത്തവനും, രാജാക്കന്മാർക്ക് പ്രിയപ്പെട്ടവനും, കാലയവനികയിൽ മറയാത്തവനും, യാചിച്ചിട്ട് മാനം നഷ്ടപ്പെടാത്തവനും, ദുർജനങ്ങളുമായി കൂട്ടുകൂടിയ ശേഷവും സുഖമനുഭവിക്കുന്നവനുമായി ആരാണുള്ളത്?

**ന ഭൂതപൂർവ്വോ ന ച കേന ദൃഷ്ടോ**
**ഹേമ്നഃ കുരംഗോ ന കദാപി വാർത്താ**
**തഥാപി തൃഷ്ണാ രഘുനന്ദനസ്യ**
**വിനാശകാലേ വിപരീതബുദ്ധിഃ 5**

ആരും തന്നെ കേട്ടിട്ടില്ലാത്തതും, കണ്ടിട്ടില്ലാത്തതും, ഇതുവരെ ഉണ്ടായിട്ടില്ലാത്തതുമായ സ്വർണ്ണമാനിനെ പിടിക്കുവാൻ ശ്രീരാമന്റെ മനസ്സിൽ ആഗ്രഹമുണ്ടായി. വിനാശം വരേണ്ട സമയമാകുമ്പോൾ ബുദ്ധി വിപരീതമായി പ്രവർത്തിക്കുന്നു.

**ഗുണൈരുത്തമതാം യാതി നോച്ചൈരാസനസംസ്ഥിതാഃ**
**പ്രാസാദശിഖരസ്ഥോപി കാകഃ കിം ഗരുഡായതേ 6**

തന്റെ ഗുണങ്ങൾ കൊണ്ടാണ് ഒരാൾ ഉത്തമനായിത്തീരുന്നത്. ഉയർന്ന ഇരിപ്പിടത്തിലിരിക്കുന്നതു കൊണ്ടല്ല. കൊട്ടാരത്തിന്റെ മേൽത്തുണിലിരുന്നാലും കാക്ക ഗരുഡനാകില്ലല്ലോ.

**ഗുണാഃ സർവ്വത്ര പൂജ്യന്തേ ന മഹത്യോ$ f $പി സമ്പദഃ**
**പൂർണ്ണേന്ദു കിം തഥാ വന്ദ്യോ നിഷ്കളങ്കോ യഥാ കൃശഃ 7**

വളരെ സമ്പത്തുള്ളവനെക്കാളും ഗുണങ്ങളുള്ളവനാണ് എവിടെയും ആരാധിക്കപ്പെടുന്നത്. ദ്വിതീയാചന്ദ്രനെ പൂജിക്കുന്നതുപോലെ പൂർണ്ണചന്ദ്രനെ ആരും പൂജിക്കുന്നില്ലല്ലോ.

**പരൈരുക്തഗുണോ യസ്തു നിർഗ്ഗുണോപി ഗുണീ ഭവേത്**
**ഇന്ദ്രോപി ലഘുതാം യാതി സ്വയം പ്രഖ്യാപിതൈർഗുണൈഃ 8**

മറ്റുള്ളവർ പുകഴ്ത്തുമ്പോൾ ഗുണങ്ങളൊന്നുമില്ലാത്തവൻ പോലും നല്ല ഗുണങ്ങളുള്ളവനായി അറിയപ്പെടും. എന്നാൽ സ്വയം പ്രശംസിച്ചാൽ ഇന്ദ്രൻ പോലും അപഹാസ്യനാകും.

**വിവേകിനമനുപ്രാപ്താ ഗുണാ യാന്തി മനോജ്ഞതാം**
**സുതരാം രത്നമാഭാതി ചാമീകരനിയോജിതം 9**

അറിവുള്ളവനെ പ്രാപിച്ചാൽ ഗുണങ്ങളുടെ മഹിമ വർദ്ധിക്കുന്നു. കഴുത്തിലണിയുന്ന സ്വർണ്ണഹാരത്തിൽ

പതിപ്പിച്ച രത്നത്തിന് മാറ്റുകൂടിയതായി തോന്നുന്നതു പോലെയാണിത്.

**ഗുണൈഃ സർവ്വജ്ഞതുല്യോ\fപി സീദത്യേകോ നിരാശ്രയഃ**
**അനർഘ്യമപി മാണിക്യം ഹേമാശ്രയമപേക്ഷതേ 10**

മാണിക്യം അമൂല്യമാണെങ്കിലും അതിന് ശോഭിക്കണ മെങ്കിൽ സ്വർണ്ണം വേണ്ടിവരുന്നതുപോലെ ഗുണങ്ങളെല്ലാ മുള്ളവനും, സർവ്വജ്ഞതുല്യനുമാണെങ്കിലും സഹായത്തി നാരുമില്ലാത്തവൻ നശിക്കുന്നു.

**അതിക്ലേശേന യദ്ദ്രവ്യമതിലോഭേന യത്സുഖം**
**പരപീഡാ ച യാ വൃത്തിർനൈവ സാധുഷു വിദ്യതേ 11**

അതിക്ലേശം കൊണ്ട് ലഭിക്കുന്ന വസ്തുവും, അതിലോഭത്താൽ ലഭിക്കുന്ന സുഖവും, അന്യനെ പീഢിപ്പിക്കേണ്ടിവരുന്ന ജീവിതവൃത്തിയും സജ്ജനങ്ങ ളിൽ കാണപ്പെടുന്നില്ല.

**കിം തയാ ക്രിയതേ ലക്ഷ്മ്യാ യാ വധൂരിവ കേവലാ**
**യാ തു വേശ്യേവ സാമാന്യാ പഥികൈരപി ഭുജ്യതേ 12**

എപ്പോഴും വീട്ടിലിരിക്കുന്ന വധുവിനെപ്പോലെ ഒരിടത്ത് മാത്രമിരിക്കുന്ന സമ്പത്തു കൊണ്ട് എന്താണ് ഗുണം? വഴിയാത്രക്കാർക്കു പോലും പ്രാപ്യയായ വേശ്യയെ പ്പോലെ സമ്പത്തും (ലക്ഷ്മീദേവിയും) എവിടെയും സഞ്ചരിച്ചാൽ മാത്രമേ എല്ലാവർക്കും പ്രയോജന മുണ്ടാവുകയുള്ളൂ.

**ധനേഷു ജീവിതവ്യേഷു സ്ത്രീഷു ചാഹാരകർമ്മസു**
**അതൃപ്താഃ പ്രാണിനഃ സർവ്വേ യാതാ യാസ്യന്തി യാന്തി ച** 13

ഈ ലോകത്തിൽ നിന്നു പോയിട്ടുള്ളവരും (മരിച്ചു പോയവരും), ഇപ്പോൾ പോകുന്നവരും, ഇനിയും പോകുവാനിരിക്കുന്നവരുമെല്ലാം തന്നെ ധനം, സ്ത്രീ, ആഹാരം എന്നിവയെല്ലാം അനുഭവിച്ച് തൃപ്തിയടയാത്ത വരാണ്.

**ക്ഷീയന്തേ സർവ്വദാനാനി യജ്ഞഹോമബലിക്രിയാഃ**
**ന ക്ഷീയതേ പാത്രദാനം അഭയം സർവ്വ ദേഹിനാം** 14

യജ്ഞം, ഹോമം, ബലി എന്നിവയിലൂടെ ലഭിക്കുന്ന പുണ്യം ക്രമേണ ക്ഷയിക്കുന്നതാണ്. എന്നാൽ യോഗ്യത യുള്ളവനു ദാനം ചെയ്യുകയും, അഭയം നല്കുകയും ചെയ്യുന്ന തിന്റെ പുണ്യം ഒരിക്കലും ക്ഷയിക്കുന്നില്ല.

**തൃണം ലഘു തൃണാത് തൂലം തൂലാദപി ച യാചകഃ**
**വായുനാ കിം ന നീതോഽസൗ മാമയം യാചയിഷ്യതി** 15

പുല്ല് തീരെ ഭാരം കുറഞ്ഞതാണ്. അതിലും ഭാരം കുറഞ്ഞതാണ് പഞ്ഞി. യാചകൻ അവയേക്കാളെല്ലാം ഭാരം കുറഞ്ഞവനാണ്.[7] തന്നോടും ഇവൻ യാചിക്കുമോ എന്നുള്ള സംശയിച്ചിട്ടാണ് കാറ്റ് യാചകനെ പറത്തിക്കൊണ്ടുപോകാത്തത്.

[7] ലഘു എന്ന പദത്തിന് മഹത്വം കുറഞ്ഞവൻ എന്നും അർത്ഥമുണ്ട്

**വരം പ്രാണപരിത്യാഗോ മാനഭംഗേന ജീവനാത്**
**പ്രാണത്യാഗേ ക്ഷണം ദുഃഖം മാനഭംഗേ ദിനേ ദിനേ 16**

മാനം നഷ്ടപ്പെട്ടു ജീവിക്കുന്നതിനേക്കാൾ ഭേദം പ്രാണൻ ത്യജിക്കുന്നതാണ്. പ്രാണത്യാഗത്തിന് ക്ഷണനേരത്തെ ദുഃഖം മാത്രമനുഭവിച്ചാൽ മതി. എന്നാൽ മാനം നഷ്ടപ്പെട്ടാൽ എന്നും ദുഃഖിക്കേണ്ടിവരും.

**സംസാരവിഷവൃക്ഷസ്യ ദ്വേ ഫലേ അമൃതോപമേ**
**സുഭാഷിതം ച സുസ്വാദു സംഗതിഃ സജ്ജനേ ജനേ 17**

ഈ ലോകജീവിതമാകുന്ന വിഷവൃക്ഷത്തിന്റെ അമൃതതുല്യങ്ങളും രുചികരവുമായ രണ്ടു ഫലങ്ങളാണ് സുഭാഷിതവും സജ്ജനസംസർഗവും.

**ജന്മ ജന്മ യദഭ്യസ്തം ദാനമധ്യയനം തപഃ**
**തേനൈവാഭ്യാസയോഗേന ദേഹീ ചാഭ്യസ്യതേ പുനഃ 18**

കഴിഞ്ഞുപോയ ജന്മങ്ങളിൽ ഒരാൾ ചെയ്തുശീലിച്ച ദാനം, അധ്യയനം, തപസ്സ് എന്നിവയെ അഭ്യാസഫലമായി ഈ ജന്മത്തിൽ അയാൾ വീണ്ടും ചെയ്തുതുടങ്ങുന്നു.

**പ്രിയവാക്യപ്രദാനേന സർവ്വേ തുഷ്യന്തി ജന്തവഃ**
**തസ്മാദ് തദേവ വക്തവ്യം വചനേ കാ ദരിദ്രതാ 19**

ഇഷ്ടപ്പെട്ട വാക്കുകൾ പറയുമ്പോൾ അത് എല്ലാവരെയും സന്തോഷിപ്പിക്കുന്നു. അതുകൊണ്ട് എപ്പോഴും പ്രിയമായ വാക്കുകൾ തന്നെ പറയണം. വാക്കുകൾക്ക് എന്തു പഞ്ഞമാണുള്ളത്?

**പുസ്തകേഷു ച യാ വിദ്യ പരഹസ്തേഷു യ ധനം**
**ഉല്പന്നേഷു ച കാര്യേഷു ന സാ വിദ്യാ ന തദ്ധനം 20**

പുസ്തകങ്ങളിലിരിക്കുന്ന അറിവും, അന്യരുടെ കയ്യിലിരിക്കുന്ന ധനവും ആവശ്യം വരുമ്പോൾ ഉപകരിക്കുന്നതല്ല.

# അദ്ധ്യായം 17

**പുസ്തകപ്രത്യയാധീതം നാധീതം ഗുരു സന്നിധൗ**
**സഭാമധ്യേ ന ശോഭേത ജാരഗർഭാ ഇവ സ്ത്രിയഃ 1**

ഗുരുവിന്റെ പക്കൽ നിന്നു നേടാത്തതും, പുസ്തകപഠന ത്തിലൂടെ നേടിയതുമായ അറിവ് വിദ്വാന്മാരിരിക്കുന്ന സദസ്സിൽ, ജാരനിൽ നിന്ന് ഗർഭം ധരിച്ച സ്ത്രീയെ പ്പോലെ, ശോഭിക്കുകയില്ല.

**കൃതേ പ്രതികൃതിം കുര്യാദ്ധിംസനേ പ്രതിഹിംസനം**
**തത്ര ദോഷോ ന പതതി ദുഷ്ടേ ദുഷ്ടം സമാചരേത് 2**

ഉപകാരം ചെയ്തവർക്ക് ഉപകാരം ചെയ്യുകയും, ഹിംസിച്ച വരെ ഹിംസിക്കുകയും ചെയ്യേണ്ടതാണ്. ദുഷ്ടനോട് ക്രൂരത കാണിക്കേണ്ടതാണ്. അതിൽ ദോഷമൊന്നുമില്ല.

**യദ്ദൂരം യദ് ദുരാരാധ്യം യച്ച ദൂരേ വ്യവസ്ഥിതം**
**തത് സർവ്വം തപസാ സാധ്യം തപോ ഹി ദുരതിക്രമം 3**

എത്ര ദൂരെയുള്ളതും, നേടാൻ സാധിക്കാത്തതുമായ എല്ലാം തന്നെ തപസ്സ കൊണ്ട് സാധിക്കാവുന്നതാണ്. തപസ്സി നെ വെല്ലുന്നതായി ഒന്നും തന്നെയില്ല.

**ലോഭശ്ചേദ് അഗുണേന കിം പിശുനതാ**
**യദ്യസ്തി കിം പാതകൈഃ**
**സത്യം ചേത് തപസാ ച കിം ശുചി മനോ**
**യദ്യ് അസ്തി തീർഥേന കിം**

**സൗജന്യം യദി കിം ഗുണൈഃ സുമഹിമാ**
**യദ്യസ്തി കിം മണ്ഡനൈഃ**
**സദ് വിദ്യാ യദി കിം ധനൈരപയശോ**
**യദ്യസ്തി കിം മൃത്യുനാ 4**

ലോഭമുണ്ടെങ്കിൽ മറ്റു ദുർഗുണങ്ങളെന്തിന്? അന്യരെ ദുഷിക്കുന്ന ശീലമുണ്ടെങ്കിൽ മറ്റു പാപങ്ങളെന്തിന്? സത്യം പറയുന്ന ശീലമുണ്ടെങ്കിൽ വേറെ തപസ്സെന്തിന്? മനസ്സ് ശുദ്ധമാണെങ്കിൽ തീർഥസ്ഥലങ്ങളിൽ പോകുന്ന തെന്തിന്? എല്ലാവരോടും നന്നായി പെരുമാറുന്നവന് മറ്റു ഗുണങ്ങളെന്തിന്? മഹത്വമുള്ളവന് മറ്റ് അലങ്കാരങ്ങ ളെന്തിന്? നല്ല അറിവുള്ളവന് ധനമെന്തിന്? ദുഷ്പേരു ണ്ടെങ്കിൽ പിന്നെ മരണമെന്തിന്?

**പിതാ രത്നാകരോ യസ്യ ലക്ഷ്മീർ യസ്യ സഹോദരീ**
**ശംഖോ ഭിക്ഷാടനം കുര്യാദ് നാദത്തമുപതിഷ്ഠതേ 5**

ശംഖിന്റെ പിതാവ് രത്നങ്ങളുടെ ഇരിപ്പിടമായ സമുദ്രവും, സഹോദരി ലക്ഷ്മീദേവിയുമാണെങ്കിലും അതിന് യാചി ക്കേണ്ടി വരുന്നു. താൻ മുൻപ് കൊടുക്കാത്തത് തനിക്ക് തിരിച്ചുകിട്ടുകയില്ലല്ലോ.

**അശക്തസ്തു ഭവേത് സാധുർ ബ്രഹ്മചാരീ ച നിർദ്ധനഃ**
**വ്യാധിതോ ദേവഭക്തശ്ച വൃദ്ധാ നാരീ പതിവ്രതാ 6**

ദുർബ്ബലന് നല്ല സ്വഭാവക്കാരനാകുന്നതും, ദരിദ്രൻ ബ്രഹ്മചാരിയാകുന്നതും, രോഗി ഈശ്വരഭക്തനാകുന്നതും, വൃദ്ധയായ സ്ത്രീ പതിവ്രതയാകുന്നതും സ്വാഭാവികം മാത്ര മാണ്.

**നാന്നോദകസമം ദാനം ന തിഥിർ ദ്വാദശീ സമാ**
**ന ഗായത്ര്യാഃ പരോ മന്ത്രോ ന മാതുർ ദൈവതം പരം 7**

ആഹാരവും വെള്ളവും ദാനം ചെയ്യുന്നതിനേക്കാൾ വലുതായ ദാനവും, ദ്വാദശിയേനേക്കാൾ പ്രാധാന്യമുള്ള തിഥിയും, ഗായത്രീമന്ത്രത്തിനേക്കാൾ മഹത്തായ മന്ത്രവും, അമ്മയെക്കാൾ വലുതായി വേറെ ദേവതയുമില്ല.

**തക്ഷകസ്യ വിഷം ദന്തേ മക്ഷികായാസ്തു മസ്തകേ**
**വൃശ്ചികസ്യ വിഷം പുച്ഛേ സർവ്വാംഗേ ദുർജസ്യ ച 8**

തക്ഷകന് വിഷം പല്ലിന്മേലും, ഈച്ചയ്ക്ക് ശിരസ്സിലും, തേളിന് വാലിലും, ദുർജനങ്ങൾക്ക് വിഷം സർവ്വാംഗ ങ്ങളിലുമാണ്.

**പത്യുരാജ്ഞാം വിനാ നാരീ ഹ്യുപോഷ്യ വ്രതചാരിണീ**
**ആയുഷ്യം ഹരതേ ഭർത്തുഃ സാ നാരീ നരകം വ്രജേത് 9**

ഭർത്താവിന്റെ അനുവാദമില്ലാതെ ഉപവാസവ്രതമ നുഷ്ഠിക്കുന്ന സ്ത്രീ ഭർത്താവിന്റെ ആയുസ്സിനെ കുറയ്ക്കുകയും സ്വയം നരകത്തിലേയ്ക്ക് പോകുകയും ചെയ്യുന്നു.

**ന ദാനൈഃ ശുധ്യതേ നാരീ നോപവാസശതൈരപി**
**ന തീർത്ഥസേവയാ തദ്വദ് ഭർത്തുഃ പദോദകൈര്യഥാ 10**

സ്ത്രീ ഭർതൃശുശ്രൂഷ കൊണ്ട് പരിശുദ്ധി നേടുന്ന പോലെ ദാനം കൊണ്ടോ, നൂറുകണക്കിനുള്ള ഉപവാസങ്ങൾ കൊണ്ടോ, തീർത്ഥാടനം കൊണ്ടോ പരിശുദ്ധി നേടു ന്നില്ല.

**പാദശേഷം പീതശേഷം സന്ധ്യാശേഷം തഥൈവ ച**
**ശ്വാനമൂത്ര സമം തോയം പീത്വാ ചാന്ദ്രായണം ചരേത് 11**

കാൽ കഴുകിയ ശേഷമുള്ളതോ, കുടിച്ചതിനു ശേഷമുള്ളതോ, സന്ധ്യാവന്ദനം കഴിഞ്ഞ് ബാക്കി വന്നതോ വെള്ളം നായുടെ മൂത്രം പോലെയാണ്. അത് കുടിക്കുകയാണെങ്കിൽ ചാന്ദ്രായണവ്രതം അനുഷ്ഠിക്കണം.

**ദാനേന പാണിർ ന തു കങ്കണേന**
**സ്നാനേന ശുദ്ധിർ ന തു ചന്ദനേന**
**മാനേന തൃപ്തിർ ന തു ഭോജനേന**
**ജ്ഞാനേന മുക്തിർ ന തു മുണ്ഡനേന 12**

കൈ അലങ്കരിക്കപ്പെടുന്നത് ദാനം കൊണ്ടാണ് വളയണിയുന്നത് കൊണ്ടല്ല. ശരീരം ശുദ്ധമാകുന്നത് കുളിക്കുമ്പോഴാണ്, ചന്ദനം പുരട്ടിയതു കൊണ്ടല്ല. തൃപ്തി ലഭിക്കുന്നത് ഭക്ഷണം കഴിക്കുമ്പോഴല്ല, മറ്റുള്ളവരാൽ ബഹുമാനിതനാകുമ്പോഴാണ്. അതുപോലെ മുക്തി ലഭിക്കുന്നത് ജ്ഞാനം കൊണ്ടാണ്, ശിരസ്സ് മുണ്ഡനം ചെയ്യുന്നത് കൊണ്ടല്ല.

**നാപിതസ്യ ഗൃഹേ ക്ഷൗരം പാഷാണേ ഗന്ധലേപനം**
**ആത്മരൂപം ജലേ പശ്യത് ശക്രസ്യാപി ശ്രിയം ഹരേത് 13**

ക്ഷുരകന്റെ വീട്ടിൽ ചെന്ന് ക്ഷൗരം ചെയ്യുകയും, കരിങ്കല്ലിൽ ചന്ദനമരക്കുകയും, സ്വന്തം നിഴൽ വെള്ളത്തിൽ നോക്കുകയും ചെയ്താൽ ഇന്ദ്രനു പോലും ഐശ്വര്യം നഷ്ടമാകും.

**സദ്യഃ പ്രജ്ഞാഹരാ തുണ്ഡീ സദ്യഃ പ്രജ്ഞാകരീ വചാ**
**സദ്യഃ ശക്തിഹരാ നാരീ സദ്യഃ ശക്തികരം പയഃ 14**

തുണ്ഡി എന്ന വിഷക്കായ തത്ക്ഷണം ബോധം കെടുത്തുന്നു. വചാ എന്ന വേരു തത്ക്ഷണം ബോധം വരുത്തുകയും ചെയ്യുന്നു. സ്ത്രീ തത്ക്ഷണം മനുഷ്യനെ ദുർബ്ബലനാക്കുന്നു. പാൽ തത്ക്ഷണം ശക്തി നല്കുകയും ചെയ്യുന്നു.

**പരോപകരണം യേഷാം ജാഗർത്തി ഹൃദയേ സതാം**
**നശ്യന്തി വിപദസ്തേഷാം സമ്പദഃ സ്യുഃ പദേ പദേ 15**

അന്യരെ സഹായിക്കുവാനുള്ള മനസ്സുള്ളവർക്ക് വരേണ്ട ആപത്തുക്കളൊക്കെ ഒഴിഞ്ഞുപോകുകയും ഓരോ ചുവടുവെയ്പിലും അവർക്ക് സമ്പത്തു വന്നുചേരുകയും ചെയ്യും.

**യദി രാമാ യദി ച രമാ യദി തനയോ വിനയ ഗുണോപേതഃ**
**തനയേ തനയോത്പത്തിഃ സുരവരനഗരേ കിമാധിക്യം 16**

സ്നേഹമുള്ള ഭാര്യയും, സമ്പത്തും, അനുസരണയുള്ള സത്പുത്രനും, പേരക്കുട്ടികളുമുള്ള വ്യക്തി പിന്നെ ഇന്ദ്രലോകത്തിൽ പോയി അതിലധികം എന്തു സുഖമനുഭവിക്കാനാണുള്ളത്?

**ആഹാരനിദ്രാഭയമൈഥുനാനി**
**സാമാന്യമേതത് പശുഭിർനരാണാം**
**ജ്ഞാനം നരാണാമധികോ വിശേഷോ**
**ജ്ഞാനേന ഹീനാഃ പശുഭിഃ സമാനാഃ 17**

ആഹാരം, നിദ്ര, ഭയം, മൈഥുനം എന്നിവ മനുഷ്യർക്കും മൃഗങ്ങൾക്കും സമാനമായുള്ളവയാണ്. അറിവാണ് മനുഷ്യന് വിശേഷിച്ചുള്ളത്. അറിവ് നേടിയെല്ലെങ്കിൽ പിന്നെ മനുഷ്യൻ മൃഗതുല്യനാണ്.

**ദാനാർഥിനോ മധുകരാ യദി കർണതാലൈര്**
**ദൂരീകൃതാഃ കരിവരേണ മദാന്ധബുദ്ധ്യാ**
**തസ്യൈവ ഗണ്ഡയുഗമണ്ഡനഹാനിരേഷാ**
**ഭൃംഗാഃ പുനർ വികചപദ്മവനേ വസന്തി 18**

മദജലത്തിന്റെ മണമേറ്റ് അതു രുചിക്കുവാനായി വരുന്ന തേനീച്ചകളെ മദം കൊണ്ട് അന്ധനായ ആന തന്റെ ചെവി വീശിക്കൊണ്ട് ഓടിച്ചാൽ ആനയുടെ കവിളുകൾ തന്നെയാണ് വൃത്തിയാകാതിരിക്കുന്നത്. തേനീച്ചകൾ താമരപ്പൂക്കൾ വിടർന്നു നിൽക്കുന്ന കാട്ടിൽ വസിക്കുന്നവരാണല്ലോ.

**രാജാ വേശ്യാ യമശ്ചാഗ്നിസ്തസ്കരോ ബാലയാചകൗ**
**പര ദുഃഖം ന ജാനന്തി അഷ്ടമോ ഗ്രാമകണ്ടകഃ 19**

രാജാവ്, വേശ്യ, യമൻ , അഗ്നി, കള്ളൻ , യാചിക്കുന്ന ബാലകൻ എന്നീ ഏഴു പേർ മറ്റുള്ളവരുടെ ദുഃഖമറിയുന്നില്ല. ഇവരെപ്പോലെ എട്ടാമതുള്ളത് കരം പിരിക്കുന്ന ഉദ്യോഗസ്ഥനാണ്.

**അധഃ പശ്യസി കിം ബാലേ പതിതം തവ കിം ഭുവി**
**രേ രേ മൂർഖ ന ജാനാസി ഗതം താരുണ്യ മൗക്തികം 20**

ഹേ യുവതീ, നീയെന്തിനാണ് താഴെ നോക്കുന്നത്? ഹേ മൂഢാ, നിനക്കറിയില്ലേ, എന്റെ യൗവ്വനമാകുന്ന മുത്ത് വീണുപോയിരിക്കുകയാണ്.

**വ്യാലാശ്രയാപി വികലാപി സകണ്ടകാപി**
**വക്രാപി പങ്കിലഭവാപി ദുരാസദാപി**
**ഗന്ധേന ബന്ധുരസി കേതകപുഷ്പവല്ലീ**
**ഏകോ ഗുണഃ ഖലു നിഹന്തി സമസ്ത ദോഷാൻ 21**

പാമ്പുകൾ ഉള്ള പരിസരത്തിലാണെങ്കിലും, കായ്കളൊന്നുമില്ലെങ്കിലും, മുള്ളുകളുണ്ടെങ്കിലും, വളഞ്ഞതാണെങ്കിലും, ചെളിയിൽ വളരുന്നതാണെങ്കിലും, സുഗന്ധം എന്ന ഒറ്റഗുണത്താൽ മാത്രം കൈതപ്പൂവള്ളി മേൽ പറഞ്ഞ എല്ലാ ദോഷങ്ങളെയും വെല്ലുന്നു.

**യൗവ്വനം ധന സമ്പത്തിഃ പ്രഭുത്വമവിവേകിതാ**
**ഏകൈകമപ്യനർഥായ കിമു യത്ര ചതുഷ്ടയം 22**

യൗവ്വനം, സമ്പത്ത്, പ്രഭുത്വം (അധികാരം), അവിവേകം എന്നിവയിലോരോന്നും അപകടകാരികളാണ്. ഇവ നാലും ഒരുമിച്ച് ഒരാൾക്കുണ്ടെങ്കിൽ എന്താണ് സംഭവിക്കാത്തത്?

**ചാണക്യനീതി സമാപ്തം**